# സാഹിത്യമുകുരം.




വരിക്കോലിൽ
**കെ. കേശവനുണ്ണിത്താൻ.**

# സാഹിത്യമുകുരം

ഗ്രന്ഥകൎത്താ

വരിക്കോലിൽ കെ. കേശവനുണ്ണിത്താൻ

പ്രസാധകൻ

ഇ. വി. കൃഷ്ണപിള്ള ബി. എ ബി. എൽ.

കേരള സാഹിത്യ അക്കാദമി

ഒന്നാംപതിപ്പ് കാപ്പി ൧൦൦.

വില ണ ൧൨] [Price As 12

ഗ്രന്ഥകൎത്താവന്റെ അടയാളമില്ലാത്ത പുസ്തകം
വ്യാജനിൎമ്മിതമാകുന്നു.

സുവൎണ്ണരത്നപ്രഭാപ്രസ്സ്

കായംകുളം

1101.

# അവതാരിക.

ഭാഷാപദ്യലോകത്തിൽ ഒരു സ്ഥാനം ലഭിക്കണമെന്നുള്ള മോഹത്തോടുകൂടി പല യുവാക്കളും ഈ കാലത്തു ഭഗീരഥപ്രയത്നം ചെയ്തു വരുന്നുണ്ടെങ്കിലും അവരിൽ വിജയം ആശംസിക്കത്തക്ക ശക്തിയും നിപുണതയും അഭ്യാസവും സമ്മേളിച്ചുകാണുന്നതു് അപൂർവ്വം ചില അനുഗൃഹീതന്മാരിൽമാത്രമാണ്. ഭാഷാസാഹിത്യത്തിലെ നവീനപ്രസ്ഥാനത്തിന്റെ മർമ്മങ്ങൾ മനസ്സിലാക്കിയും പരിതസ്ഥിതിഗതികളെ സൂക്ഷ്മമായി പര്യവേക്ഷണം ചെയ്തും പരിഷ്കൃതാശയന്മാരായ ആധുനികഭാഷാബന്ധുക്കൾക്കു രുചിക്കത്തക്ക വിധത്തിൽ കാവ്യങ്ങൾ നിർമ്മിക്കുവാൻ പാടവമുള്ള യുവകവികൾ, തിരുവിതാംകൂറിനെ സംബന്ധിച്ചു നോക്കുകയാണെങ്കിൽ, "ദ്വിത്രന്മാർ" മാത്രമാണ്. അവരുടെ ഗണനാപ്രസംഗത്തിൽ ശ്രീമാന്മാരായ ജി. ശങ്കരക്കുറുപ്പിന്റെയും ഈ സാഹിത്യമുകുരത്തിന്റെ പ്രണേതാവായ വരിക്കോലിൽ കേശവനുണ്ണിത്താന്റെയും നാമധേയങ്ങളാണ് കനിഷ്ഠികയേയും അനാമികയേയും അധിഷ്ഠാനം ചെയ്യുന്നതു്. ശങ്കരക്കുറുപ്പിന്റെ സഹവാസവും സാഹചര്യവും മുഴുവൻ വടക്കൻപ്രദേശങ്ങളിലാണ്. കേശവനുണ്ണിത്താന് അങ്ങനെയൊരു സൌകര്യം സമീപകാലംവരെ സിദ്ധിച്ചില്ല. അതിനാൽ അദ്ദേഹത്തിനു കവനകല ഏകലവ്യന് ശസ്ത്രകല എന്നപോലെ വാസനാവൈഭവത്താൽ തന്നെയാണ് ഏറിയകൂറും സ്വാധീനമായിത്തീർന്നിട്ടുള്ളതെന്നു പറയേണ്ടിയിരിക്കുന്നു.

സാഹിത്യമുകുരത്തിലെ ഓരോ ഖണ്ഡകൃതിയും എന്നെ സാമാന്യത്തിലധികം രസിപ്പിക്കുകയുണ്ടായി. "പ്രേമതന്ത്രീരവം" മുതലായ ചില കൃതികളിലെ ഏതാനംഭാഗങ്ങൾ എന്നെ കോൾമയിർ കൊള്ളിക്കാതെയുമിരുന്നില്ല. മൃദുലമനോഹരമായ വാഗ്ധോരണി, സ്വാതന്ത്ര്യസുഭഗമായ ചിന്താസന്താനം, ഇവ ഈ ഗ്രന്ഥത്തിലെ ഏതു കൃതിയിലും പ്രകടമായി പരിസ്ഫുരിക്കുന്നതു് സഹൃദയന്മാർക്കു കാണാവുന്നതാണു്. ഇപ്പോഴും ഒരു വിദ്യാർത്ഥിയുടെ നിലയിൽമാത്രം ഉത്തമങ്ങളായ ആദർശങ്ങളോടും ഉൽകൃഷ്ടങ്ങളായ സൽഗുണങ്ങളോടും ജീവിതത്തെ നയിക്കുന്ന ഈ ഗ്രന്ഥകാരനു സർവ്വവിജയങ്ങളേയും ഹാർദ്ദമായി ആശംസിച്ചു കൊണ്ടു വിരമിക്കുന്നു.

കൊല്ലം,
21—12—25. } ഉള്ളൂർ എസ്. പരമേശ്വരയ്യർ.

---

## II

ഈ പ്രബന്ധത്തെ പൊതുജനസമക്ഷം അവതരിപ്പിക്കുവാൻ അഗ്രേസരമായി അല്പം വല്ലതും ഞാൻ എഴുതി കൊടുക്കണമെന്നു ഗ്രന്ഥകർത്താവു പറഞ്ഞപ്പോൾ, യുവജനങ്ങളുടെ വിവാഹാവസരങ്ങളിൽ പിതൃമാതുലാദി വയോധികന്മാരെ പിടിച്ചിരുത്തി വധൂവരന്മാരെ അനുഗ്രഹിപ്പിക്കുന്ന ആചാരസമ്പ്രദായം പോലെ മറെറാന്നും എൻെറ മനസ്സിൽ സ്ഫുരിച്ചില്ല. ഉദർജിതാനുരാഗരായ യുവജനങ്ങളുടെ സ്ഥി

തി എവിടെ, ശാസനാധികന്മാരായ വൃദ്ധബന്ധുക്ക ളുടെ സ്ഥിതി എവിടെ? ഭാഷാകവിതയുടെ അഭിന വമായ അഭിവൃദ്ധി പദ്ധതി അനുസരിച്ചു നിൎമ്മിച്ചി രിക്കുന്ന ഈ ഗ്രന്ഥത്തിനും സാഹിത്യവിഷയത്തിൽ മിക്കവാറും ക്ഷീണരസനായ എനിക്കും തമ്മിൽ അ ത്രമാത്രം വിഭിന്നതയുള്ളതുപോലെ തോന്നുന്നു. എ ങ്കിലും വിവാഹമംഗളാവസരത്തിൽ വയോധികന്മാ ൎക്കു അനുഗ്രഹം പ്രദൎശിപ്പിക്കാതെ ഒഴിഞ്ഞുപോകു വാൻ നിവൃത്തിയില്ലാത്തതുപോലെ ഞാനും ഗ്രന്ഥോപ ക്രമസാരമായി വല്ലതും പറയുക എന്നു നിശ്ചയിക്കുന്നു.

മലയാളികളുടെ ഇടയിൽ കുടുമ്മ തുടങ്ങി കുടും ബം വരെയുള്ള ഏൎപ്പാടുകളിൽ എത്രമാത്രം ഭാവ പ്പകൎച്ച നേരിട്ടിരിക്കുന്നു എന്നു പ്രത്യേകം വിവരി ക്കേണ്ടതില്ലല്ലോ. കാലത്തിന്റെ മുറുകിയ നൃത്തം നമ്മുടെ കാവ്യവ്യാപാരത്തെയും വളരെ ബാധിച്ചിട്ടു ള്ളതായി കാണുന്നു. അതിന്റെ ഫലമായി ശൃംഗാ രവീരാദിമുഖ്യരസങ്ങളെ സ്ഥായിയായി വച്ചു കൊ ണ്ടു മററു രസങ്ങളെ സഞ്ചാരികൾ അഥവാ വ്യഭി ചാരികളാക്കി ഉപനിബന്ധനം ചെയ്യും ദീൎഘങ്ങളാ യ കാവ്യങ്ങൾ രചിക്കുന്ന കാൎയ്യത്തിൽ ആധുനികക വികൾക്കു അനാസ്ഥ ഉണ്ടായി. ഏതെങ്കിലും ഒരു രസത്തെ സമഗ്രമായി പ്രകാശിപ്പിക്കുന്ന കാൎയ്യത്തി ൽ കവികൾക്കു ക്ഷമയില്ലാതെ തീൎന്നു. അതു കൊണ്ടു രസങ്ങളുടെ ഏകദേശമായ അംശങ്ങളെ കലകളോ വിശദീകരിക്കുന്ന ഖണ്ഡകൃതികൾ ഉണ്ടാക്കിയാൽ മതി യെന്നൊരുബോധംപരക്കെഇപ്പോൾ വ്യാപിച്ചിരിക്കു ന്നതുപോലെ തോന്നുന്നു. എങ്കിലും ഈ പ്രസ്ഥാനം

സാഹിത്യമണ്ഡലത്തിൽ ആദരണീയമാണെന്നുള്ളതിന്ന് രണ്ടു പക്ഷമുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നില്ല.

മിസ്റ്റർ ഉണ്ണിത്താനും ഈ രീതിൽ പക്ഷപാതിയാണെന്നു വിചാരിക്കുന്നു. ഇതിൽ അടങ്ങിയിരിക്കുന്ന ഖണ്ഡകാവ്യങ്ങൾ ഓരോ രസങ്ങളുടെ ഏതെങ്കിലും ഒരു മുഖത്തെ പുരസ്കരിച്ചു രചിട്ടുള്ളതായി തോന്നുന്നു. വലിയ അറകളിലും പത്തായങ്ങളിലും വിവിധങ്ങളായ ധനധാന്യാദികൾ സംഭരിക്കുന്നു. പക്ഷേ ചെറിയ ഡപ്പികളിലും ചിമിഴുകളിലും ഒരേ പദാർത്ഥമല്ലാതെ സംഗ്രഹിക്കുന്നതിനു തരമില്ല. അതുപോലെ ഈ ഖണ്ഡകൃതികളിലും പ്രപഞ്ചനത്തിനോ രസസങ്കരണത്തിനോ അവകാശമില്ല. ഈ വകപ്രബന്ധങ്ങൾ ഓരോ രസഗുളികകളാകുന്നു. "ബിസ്കററ്" പോലെ അവ ആസ്വാദപാത്രങ്ങളായി ഗണിച്ചു കൊള്ളേണ്ടതും ആകുന്നു.

ഇങ്ങനെ നോക്കുമ്പോൾ ഈ ഗ്രന്ഥകാരന്റെ ഉദ്യമത്തിൽ സ്തുത്യർഹമായി പലതും കാണ്മാനുണ്ട്. ഒന്നാമതായി ഹൃദയത്തിനു അഭിമുഖമായും അവ്യവഹിതമായും രസപ്രയോഗം ഇതിൽ പ്രായേണ അംഗീകരിച്ചു കാണുന്നു. രണ്ടാമതു ആലംബവിഭാവങ്ങൾക്കായി പുരാണകഥകളെ അധികം ആശ്രയിക്കാതെ സ്വാനുഭവസിദ്ധികളെ സ്വീകരിച്ചിരിക്കുന്നു. അഥവാ പുരാണപാത്രങ്ങളെ ആശ്രയിച്ചിട്ടുണ്ടെങ്കിൽ അവയുടെ പുരാണസാഹചര്യത്തെ വർജിച്ചു നവീനച്ഛായയിൽ അവതരിപ്പിച്ചിരിക്കുന്നു. സ്വകപോലകല്പിതങ്ങളായ കൃതികളുടെ വർദ്ധനയ്ക്കു ഇതു ആദരണീയമാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. മിക്കവാറും ഹ്രസ്വങ്ങളും അർത്ഥഗ്രഹണ

ത്തിൽ അദ്ധ്യക്ഷടങ്ങളും അവക്രബന്ധങ്ങളുമായ ഈ ഖണ്ഡകൃതികൾ വിവരിച്ച് ശേഷം ഗുണങ്ങൾ വിശദീകരിക്കേണ്ട കാൎയ്യമുണ്ടെന്നു തോന്നുന്നില്ല.

ദോഷങ്ങൾ എന്റെ ദൃഷ്ടിയിൽ പെട്ടവയെ ഗ്രന്ഥകൎത്താവിന്നു ചൂണ്ടികാണിച്ചു കൊടുക്കയും അവ മിക്കവാറും പരിഹരിക്കപ്പെട്ടുകയും ചെയ്തിട്ടുണ്ടെന്നു കാണുന്നതിൽ ഞാൻ സന്തോഷിക്കുന്നു. "ഏകഃശബ്ദഃസമ്യക്ജ്ഞാതഃ സുപ്രയുക്തഃ സ്വൎഗ്ഗേലോകെകാമധുക്ഭവതി" എന്നാണല്ലോ മഹാജനവാക്യം. അതുകൊണ്ട് ശബ്ദങ്ങളുടെ യഥാൎത്ഥങ്ങളായിരിക്കുന്ന അൎത്ഥത്തിന്റെ ഗ്രഹണവും അതനുസരിച്ചുള്ള പ്രയോഗവും കാവ്യകലയിൽ അഗ്രഗണ്യമായ തത്വമായി സ്വീകരിക്കേണ്ടതാകുന്നു. ഈ കൃതിയിൽ പലഭാഗങ്ങളിലും ശബ്ദങ്ങൾ നിഷ്കർഷമായി ഉപയോഗിച്ചു കാണുന്നുണ്ടെന്നുള്ളത് സന്തോഷകരമാകുന്നു. ഗ്രന്ഥകാരന്റെ സങ്കല്പശക്തിയും മനുഷ്യപ്രകൃതി വിജ്ഞാനവും പല ഭാഗങ്ങളിലും സ്ഫുരിച്ചു കാണമാനുണ്ടെന്നുള്ളതും പ്രസ്താവയോഗ്യമാകുന്നു.

മൊത്തത്തിൽ ഈ കവിയുടെ വാസനാബലം പ്രബലമായിരിക്കുന്നു എന്നു പറയുന്നതിൽ ഞാൻ മടിക്കുന്നില്ല. അസാരം കൂടി അഭ്യാസത്തിന്റെ ആവശ്യം കാണുന്നതു സാദ്ധ്യമാകയാൽ ഇങ്ങനെ മനോഹരങ്ങളായ കൃതികൾ എഴുതി മിസ്റ്റർ ഉണ്ണിത്താൻ ഭാഷാപോഷണം ചെയ്യാൻ വാഗ്ദേവത അനുഗ്രഹിക്കട്ടെ എന്നു പ്രാൎത്ഥിച്ചു കൊണ്ടു വിരമിക്കുന്നു.

തിരുവനന്തപുരം,
1—7—101.

പി. കെ. നാരായണപിള്ള.

# പ്രസ്താവന.

മലയാളകൊല്ലത്തിന്റെ പതിനൊന്നാംശതകം കാലജലരാശിയിൽ പതിക്കുന്നതിന് അല്പംമുമ്പ്, അതായത് ഏതാണ്ട് ഒരു പത്തുവഷക്കാലത്തിനിടയ്ക്ക് കേരളത്തിൽ സാഹിത്യപരമായി വിസ്മയജനകങ്ങളായ ഭേദഗതികളാണ് സംഭവിച്ചിട്ടുള്ളത്. പരിഷ്കൃതവിദ്യാസമ്പന്നന്മാരായ നമ്മുടെ കവീശ്വരന്മാർ പോലും "നഗരാണ്ണവശൈലത്തു" പ്രമാണം അടിസ്ഥാനമാക്കി വങ്കടൽപോലുള്ള മഹാകാവ്യങ്ങൾ രചിക്കുകയും, ഭാഷാഭിമാനികളും വിമശകകേസരികളും വാഴ്ത്തുകയും ചെയ്തിരുന്ന അക്കാലം ഇപ്പോഴം കൈകാട്ടി വിളിക്കത്തക്കവിധം അങ്ങോട്ടു മാറിയിട്ടേയുള്ളു. ആശാന്റെ "വീണപൂവും" "നളിനി"യും ഏതോ ഒരു മഹാകാവ്യശാലയുടെ ഗോപുരദ്വാരങ്ങളായിട്ടാണ് അന്നു കണക്കാക്കിയിരുന്നത്. അനുലോമമായി വായിച്ചാൽ ഒരു അത്ഥവും പ്രതിലോമമായാൽ മറെറാന്നും എല്ലാത്തിനുംകൂടി പത്തിൽകൂടുതൽ അത്ഥവും ഓരോ അക്ഷരവും ഓരോ താമരയിലയിൽ നിറുത്താവുന്നതും എന്നിങ്ങനെ പദങ്ങളേക്കൊണ്ടു് ഇന്ദ്രജാലകോലാഹലങ്ങൾ കാണിച്ചു് കവികുലോത്തുംഗപദത്തിൽ അഭിഷിക്തരാകുന്ന കവികളുടെ കൃതികൾ ജനിപ്പിച്ച സ്വാദ് നിശ്ശേഷം മാറിയിട്ടുണ്ടെന്നുതന്നെ തോന്നുന്നില്ല.

എന്നാൽ ജനസാമാന്യത്തിന്റെ ആശയഗതിക്കും ആശാഗതിക്കും വീക്ഷണരീതിക്കും കാലക്രമേണയെങ്കിലും പെട്ടെന്നു സുവിശദമായി പ്രത്യക്ഷപ്പെട്ടമാററം കൈരളിയെ അഭിനവമായ ഒരു പന്ഥാവിൽപ്രവേശിപ്പിച്ചു. അൎത്ഥചമല്ക്കാരത്തിലും, കല്പനാവൈചിത്ര്യത്തിലും സുകുമാരപദസമ്പത്തിലും അദ്വിതീയങ്ങളായ അനേകസഹസ്രം പദ്യങ്ങൾ ഉണ്ടായിരുന്നാലും, നിതാന്തക്ലമങ്ങൾക്കും അവിശ്വാസത്തിനും അസ്ഥിരതയ്ക്കും അധീനമായ മനുഷ്യഹൃദയത്തേ പ്രസന്നവും ശീതളവുമായ കല്പനാലോകത്തിലേക്കുയൎത്തുന്നതിനോ, പരസ്പരവിരുദ്ധങ്ങളായ കൎമ്മപന്ഥാക്കളുടെ ദൎശനത്തിൽ സംഭ്രാന്തമായിത്തീരുന്ന മനസ്സിനെ പരമാദൎശങ്ങളുടെ സുസ്ഥിരമഹത്വദീപംജ്വലിപ്പിച്ച് നേൎവ്വഴിക്കു തിരിക്കുന്നതിനോ പൎയ്യാപ്തങ്ങളായ ആശയങ്ങൾ ഇല്ലാതിരുന്നാൽ ആ പദ്യങ്ങൾ കേവലം ശുഷ്കലേഖനങ്ങളാണെന്ന് കേരളീയജനസാമാന്യത്തിനു ബോദ്ധ്യമായി. ഇപ്രകാരമുള്ള ഒരുബോധം വളരെമുമ്പുതന്നെഉദിച്ചുകഴിഞ്ഞിട്ടുള്ള പാശ്ചാത്യജനസമുദായങ്ങളുടെ സാഹിത്യസമ്പത്തി അടുത്തുകണ്ടനുഭവിക്കുന്നതിന് നമ്മുടെയുവജനങ്ങൾക്ക് അവസരംനല്കിയ ആധുനികവിദ്യാഭ്യാസത്തിന്റെ പ്രചാരവും, നിസ്സീമമായ മനുഷ്യസ്വാതന്ത്ര്യത്തിന്റെ അനൎഘമാഹാത്മ്യത്തേപ്പററി കാലം കണ്ണുകളിൽ ഓതിയസൂക്തികളും, നിത്യശുദ്ധവും നിസ്തുലവും ആയ പ്രാചീനാദൎശങ്ങളുടെ ആധിപത്യത്തിനു ഭാരതഖണ്ഡം മുഴുവൻ ലഭിച്ചു പുനഃസ്ഥാപനവും, കൃത്രിമവൃത്തിയിൽനിന്ന് നിസൎഗ്ഗരാമണീയകത്തിലേക്കു തിരിക്കുന്ന ജനതാനേത്രങ്ങളു

ടെ സ്വാഭാവികഗതിയും ആണ് ഈ സാഹിത്യപരിവൎത്തനത്തിനുള്ള പ്രധാന കാരണങ്ങൾ. നമ്മുടെ മഹാകവികൾ മൂന്നുപേരും ഈ അഭിനവദശയുടെ ആളംകരന്മാരത്രേ. അവരെ പിന്തുടരുകയാണ് ഇപ്പോഴത്തെ കവിലോകം ചെയ്യുന്നതും.

നൂതനമായിപ്രത്യക്ഷപ്പെട്ട ചിന്താഗതിയ്ക്കധീനനായി പ്രസ്തുത കാവ്യരീതിയിൽ ലീനചിത്തനായിത്തീൎന്നപോയ ഒരു യുവകവിയാണ് എന്റെ സ്നേഹിതനായ ശ്രീ: വരിക്കോലിൽകെ. കേശവനുണ്ണിത്താൻ. ഈ പ്രബലപ്രചോദനത്താൽ അസ്വാതന്ത്ര്യപഞ്ജരത്തിൽനിന്നു വിമോചനംതേടി അഭിനവാദൎശതേജസ്സിനു ജീവിതസമസ്തവും സമൎപ്പിച്ച ശ്രീമാൻ ഉണ്ണിത്താൻ ഉൽകൃഷ്ടവിദ്യാഭ്യാസത്തിനും കവീശ്വരന്മാരുടെ സാഹചൎയ്യത്തിനും മുതിരുകയും ഈ തീൎത്ഥയാത്രയുടെ ഫലമായി വാസനാബലംകൊണ്ടുമാത്രം തിളങ്ങിയ കവനകലാവൈദഗ്ദ്ധ്യത്തിനു പൂൎവ്വാധികം ഉറപ്പു നൽകുകയുംചെയ്തു. അദ്ദേഹത്തിന്റെ ദേശികോത്തമനും കവിസമ്രാട്ടും ആയ വള്ളത്തോളിന്റെ അന്തേവാസം ഈ യുവകവിയുടെ വീക്ഷണപുടത്തെ വിപുലതരമാക്കുകയും കവിതാരീതിയെ പരിഷ്ക്കരിക്കുകയും ചെയ്തിട്ടുണ്ട്. ഇത്ര ചെറുപ്പത്തിൽത്തന്നെ ഇത്രമേൽ മഹത്തായ ഒരു കാവ്യരീതി യഥേഷ്ടം സമ്പാദിച്ചിട്ടുള്ള ഇദ്ദേഹത്തിന്റെ അവിദൂരഭാവിതന്നെ നമുക്കെല്ലാം അഭിമാനജനകമാംവിധം ഉജ്ജ്വലമായിരിക്കുമെന്നുള്ളതു നിൎവ്വിവാദമാണ്.

ശ്രീമാൻ ഉണ്ണിത്താൻ അപ്പഴപ്പോൾ രചിച്ചിട്ടുള്ള ഖണ്ഡകാവ്യങ്ങൾ ഒന്നുചേൎത്തുപ്രസിദ്ധപ്പെടുത്തിക്കാണ

ണമെന്നു വളരെ ആഗ്രഹിച്ചിരുന്ന ഒരാളായിരുന്നു ഞാൻ പത്രങ്ങളുടെയും മാസികഗ്രന്ഥങ്ങളുടെയും നിർബ്ബന്ധാപേക്ഷകൾകൊണ്ടു വശംകെട്ട് അയച്ചുകൊടുത്തതായ എന്റെ കൃതികൾ കാവ്യരസജ്ഞന്മാരുടെ കൺമുമ്പിൽനിന്ന് ക്ഷണേനമറഞ്ഞ് ശാശ്വതാന്ധകാരത്തിൽ പതിച്ചുകളെന്നുള്ളതുകൊണ്ടും, അപ്രകാരം തിരോധാനം ചെയ്യേണ്ടതായ കവിതകളല്ല എന്റെ സ്നേഹിതൻ എഴുതുന്നതെന്നുള്ളതിനാലും ആണ് ഞാൻ മുൻപറഞ്ഞ ആഗ്രഹത്തിനു വശംവദനായത്. അതുകൊണ്ട് ഇപ്പോൾ കാണുന്ന വിധത്തിലുള്ള ഒരു ക്രോഡീകരണത്തിന്റെ ആവശ്യകതയെക്കുറിച്ച് വളരെ തോളിനോടുതന്നെ ഞാൻ കഴിഞ്ഞ മാസത്തിൽ സംസാരിക്കുകയും അദ്ദേഹം ആ സംരംഭത്തെ അഭിനന്ദിക്കുകയും ചെയ്തു. സാഹിത്യരസജ്ഞന്മാരായ മാന്യമഹത്തുക്കളുടെ മുമ്പിൽ ഉൽഘാടനംചെയ്യുന്ന ഈ ചിത്രശാലയുടെ ചരിത്രം ഇത്രയുമാണ്.

ഈ ഗ്രന്ഥത്തിൽ അടങ്ങിയിരിക്കുന്നതായ ഓരോഭാഗത്തേയുംകുറിച്ച് വേണ്ടതുപോലെയുള്ള സൂചനകൾ നൽകേണ്ടതായ ആവശ്യമുണ്ടെന്നു തോന്നുന്നില്ല സമുദായമദ്ധ്യത്തിൽ നിവസിക്കുന്നതും എന്നാൽ സമുദായഭിന്നതയ്ക്കു് അതീതവും, പ്രകൃതിയെപ്പോലെ ശാശ്വതവും ഗഹനവും പക്ഷെ സൂര്യനെപ്പോലെ സുവിശദവും ആയ ഏതാനുംഗുണവിശേഷങ്ങളെ മനോഹരവ്യാണികളിൽ സമാരാധിക്കുകയാണ് കവി ചെയ്യുന്നതു്. വായനക്കാരിൽ ഭൂരിപക്ഷത്തിനുമെന്നപോലെ അദ്ദേഹത്തിനുംഈ ഭാസുരഗുണവൈചിത്ര്യങ്ങൾ വിദൂരമായ ആകാശതലത്തിന്റെഓ

ശോകോണുകളിലായി പ്രത്യക്ഷപ്പെടുന്നതേയുള്ളു. എന്നാൽ ആ തേജഃപുഞ്ജങ്ങളുടെ കാന്തിശിഖകൾ സമുദ്രത്തിന്റെ ഹൃദയസ്തോമത്തെ തലോടുകയും സ്നായുസഹസ്രങ്ങളിൽ ശക്തികണങ്ങളെ പ്രക്ഷേപിക്കുകയും ചെയ്യുന്നുണ്ട്. മനുഷ്യജീവിതത്തിന്റെ ക്ഷണികങ്ങളായ സുഖാന്തരങ്ങൾ വഹിക്കുന്ന മനോഹരതയും താദാത്വികാനന്ദങ്ങളിൽ സ്തംഭിതനായ മനുഷ്യൻ ഉൽകൃഷ്ടകൃത്യനിർവഹണംമൂലം മാത്രം സാധിക്കാവുന്ന ആത്യന്തികാനന്ദത്തിൽനിന്ന് അകന്നുപോകുന്നതും, ഈ അപഥസഞ്ചരണത്തിന്റെ ഭയങ്കരഫലങ്ങളെപ്പററി പൂർണ്ണബോധമുള്ള ആ ക്ഷീണചിത്തൻ താൻ വരുത്തിക്കൂട്ടുന്ന ദുരവസ്ഥയെക്കുറിച്ചു വിലപിക്കുന്നതുമാണ് "വിശ്രമിക്കട്ടെ" എന്ന ഖണ്ഡത്തിൽ കാണുന്നത്. പ്രത്യംഗസുഖങ്ങളെ ലേശമെങ്കിലും കാംക്ഷിക്കാതെയുള്ള ഈശ്വരഭക്തി നിർവിശേഷമായ അനുരാഗപ്രകർഷത്തെ "പ്രേമതന്ത്രീരവം" ധ്വനിപ്പിക്കുന്നു. സന്ദർഭസംഘർഷണത്തിൽ ഉജ്ജ്വലിക്കുന്ന വനിതാധൈര്യം തേടി പരന്ത്രീസുരാജ്യത്തിലോ ക്രിമിയൻസമരരംഗങ്ങളിലോ പോകേണ്ടതായ ആവശ്യമില്ലെന്നും, വിസ്തൃത ഭാരതസാമ്രാജ്യത്തിന്റെ വക്ഷസ്ഥലത്തിൽ നോക്കിയാൽ മതിയെന്നും "ഒരു ധീരവനിത" നമ്മെ അനുസ്മരിപ്പിക്കുന്നു. "ഒററച്ചിതയിൽ" നിന്നുയരുന്ന ജ്വാലാമുഖിയുടെ അവസാനശിഖകൾ കന്മഷങ്ങളെ അകററി പ്രേമബദ്ധമായുള്ള ലോകത്തിൽ സുവർണ്ണദീപ്തിയെ പ്പരത്തുകയാണ് ചെയ്യുന്നത്. ലോക വ്യവഹാരങ്ങളുടെ കുടിലഗതികളിൽപ്പെട്ട് ഐശ്വരബോധത്തിന്റെ പരമാനന്ദകളിർനിലാ

വിൽനിന്ന് അകന്നുപോകുന്നതിനു മുമ്പായി മനുഷ്യൻ അല്പകാലം വിശ്രമിക്കുന്ന ശൈശവംഎന്ന ദിവ്യാരാമത്തിലേക്കുള്ള പുനഃപ്രവേശനത്തെ "വീണ്ടുംജനിപ്പിക്ക" എന്ന കൃതിഅത്ഥിക്കുന്നു.

"ക്രിസ്തുദേവൻെറ കരിശാരോഹണം" പ്രസ്തുത വിഷയത്തിനുള്ള അചിന്തമഹനീയതയുടെമറെറാരു സമുചിതചിത്രംതന്നെയായി ഈ കാവ്യശാലയെപ്രശോഭിപ്പിക്കുന്നുണ്ട്. ആചാരവിവിധത്വങ്ങളുടെ കാക്കശ്യത്തെ അതിലംഘിച്ച് ചിരസ്ഥായിയായി നില്ക്കുന്ന പ്രണയവ്യാപ്തിയെപ്പററി "നിത്യശുദ്ധ"യായ ഭാമിനി നമ്മെ ശോകസങ്കലിതമെങ്കിലും മധുരകോമളമായ വാക്കുകളിൽ ഉപദേശിക്കുന്നു. ഒരു നിരത്ഥസ്വപ്നമായിക്കലാശിക്കുന്നെങ്കിലും ആ "ഒരു അഞ്ചുമിനിട്ടു" നേരത്തേക്ക് പ്രണയമൂത്തിപൊഴിക്കുന്ന ഗീതങ്ങൾ അത്യന്തം ഹൃദയാവർജ്ജകമായിരിക്കുന്നുണ്ട്. മനുഷ്യകല്പിതങ്ങളായ ആചാരസീമകളുടെ സങ്കുചിതത്വത്തിനതീതമായി നിസ്വാത്ഥമായി വിരാജിക്കുന്ന ദൃഢപ്രേമനഭസ്സിൻെറ നിമ്മലഭാസ്സ "നിരാശാപരിണാമത്തിലും", പ്രണയപാരവശ്യത്തിന് അപ്രാപ്യമായുള്ള ത്യാഗവൈരാഗ്യം ആ "കൺമിഴിക്കാ"ത്ത ഉഗ്രയോഗിയിലും കാണാം. പ്രേമം എന്നും പ്രണയം എന്നുംമററും പറയുന്നതു് യുവദശയിലെ ലോലമനസ്ഥിതിയാണെന്നു വിഭ്രമിക്കുന്നവർ ശ്രീമാൻ ഉണ്ണിത്താൻെറ "പ്രേമസാമ്രാജ്യ"ത്തിൽ പ്രവേശിച്ചാൽ ആ ദിവ്യദീപത്തിൻെറ പ്രശാന്തമായ കാന്തിയുടെ ദശനത്താൽ അനുഗ്രഹീതരായിത്തീരുന്നതാണ്. വീരപുരുഷാരാധനകൊണ്ടു ഹൃദയതോ

ഷണം നിവ്വഹിച്ചിട്ടുള്ള ഒരു യുവകവിയ്ക്കു് ഗുരുജനങ്ങളോടു തോന്നുന്ന അനിവ്വാച്യമായ ഭക്ത്യാദരങ്ങൾ രണ്ടു ഖണ്ഡകൃതികളിൽ തെളിഞ്ഞുകാണുന്നു. സുസ്ഥിരാനന്ദത്തെ അന്വേഷിക്കുന്ന വിരക്തനേ മത്ത്യലോകത്തോടുബന്ധിക്കുന്ന അനുരാഗപാശത്തിന്റെ ബലക്കുറവു് "കരസ്ഥൂടക്കാം" എന്ന കൃതിയിൽ അനുഭവവിഷയമാകുന്നു. മനുഷ്യ സാഹോദര്യത്തെക്രൂരമായി നശിപ്പിക്കുന്ന ജാതിയുടെ നാരകീയതത്വത്തെപ്പററി കവി അവിസ്മരണീയമായവിധം വർണ്ണിച്ചിരിക്കുന്നു. വഞ്ചിരാജ്യത്തിന്റെ വത്തമാനകാലസ്ഥിതിക്കു സവ്വനിദാനമായ ആ രാജർഷിയെപ്പററിയുള്ള സ്മരണയോടും നമ്മുടെ ആശാകോരകമായ ശ്രീചിത്തിരതിരുനാൾ പൊന്നുതിരുമേനിയ്ക്കു് സവ്വമംഗളങ്ങളും ആശംസിച്ചും ഈ ഗ്രന്ഥം അവസാനിക്കുന്നു. പ്രണയത്തിന്റെ ഭാവഭേദങ്ങളെ പ്രത്യക്ഷപ്പെടുത്തുന്ന ചിത്രപടങ്ങളാണു് ഈ കാവ്യശാലയിൽക്കാണുന്നവ ഭൂരിപക്ഷവും എന്നിരുന്നാലും സംസ്കൃതചിത്തനായ ഈ യുവാവു് ആ വിശിഷ്ടഗുണത്തെ മഹനീയതരമായ ശാശ്വതാനന്ദപ്രതിഷ്ഠയാൽ വിരാജമാനമായ ഗർഭഗൃഹത്തിലേക്കുള്ള ഒരു മാർഗ്ഗമായി മാത്രമേ കരുതിയിട്ടുള്ളു. ആമുഷ്മികങ്ങളായ പ്രചോദനങ്ങൾ പ്രബലങ്ങളാകുമ്പോൾ ഈ താല്ക്കാലിക ബന്ധത്തെ അവഗണിക്കുന്നതിന് ഇദ്ദേഹം ഒരുമ്പെടുന്നുണ്ടെങ്കിലും, യഥാത്ഥപ്രണയവും ആമുഷ്മികപ്രശാന്തതയും തമ്മിൽ അഭിന്നമായ ബന്ധമാണുള്ളതെന്നു സ്മരിക്കാതെയുമിരിക്കുന്നില്ല. എന്തായാലും കായികങ്ങളായ സുഖാനുഭവങ്ങൾ വല്ലചിന്തയേയും അർഹിക്കുന്നതായിപ്പോലുംഅദ്ദേഹത്തിനു തോന്നിയിട്ടില്ല.

ശ്രീമാൻ ഉണ്ണിത്താന്റെ ദാസ്യം വഹിക്കുന്ന കോമളപദാവലി എന്നിൽ അതിയായ വിസ്മയംചേർത്തു. ഒന്നരണ്ടെണ്ണമെങ്കിലും പ്രത്യേകമായെടുത്തുപറയണമെന്നുവിചാരിച്ച് പെൻസിലും കയ്യിൽവച്ചു വായിച്ചുതുടങ്ങിയിട്ടു പണ്ട് വേങ്ങയിൽ കുഞ്ഞുരാമൻനായനാർഅവർകൾ "മയൂരസന്ദേശ"ത്തിന്റെ കഥ പറഞ്ഞക്കൂട്ടത്തിൽ, ഒരുവരിയും വരയ്ക്കാതെ തള്ളുവാൻ തോന്നിയില്ല. മണിപ്രവാളത്തിന്റെ മനോഹാരിത നിരാക്ഷേപമായവിധം ഉദാഹരിക്കുന്ന പുസ്തകം ചില ഗ്രന്ഥങ്ങളിൽ ഒന്നു തന്നെയാണ് ഇപ്പോൾ അവതരിപ്പിക്കുന്നതായ "സാഹിത്യമുകുരം". അലങ്കാരപ്രയോഗം എന്നൊരു സാംകേതികസംജ്ഞ ഉപയോഗിക്കുവാൻകൂടി മടി തോന്നത്തക്ക വിധത്തിൽ അകൃത്രിമവും നിഷ്പ്രയാസവും ആർഭാട രഹിതവും ആയി ആണ് സുകുമാര ങ്ങളായ ചിത്രങ്ങൾഅങ്ങിങ്ങു ദൃഷ്ടി ഗോചര ങ്ങളാകുന്നതു്. ചിത്രകലയുടെയും കാവ്യകലയുടേയും അക്കരെകണ്ടിട്ടുള്ള മഹാത്മാക്കളിൽ മാത്രം ദൃശ്യമാകുന്ന മറെറാരുഅനർഘ വൈശിഷ്ട്യം ഏറ്ററെത്തെളിയാതെ, എന്നാൽ ആശാജനകമായ വിധത്തിൽ'ഉണ്ണിത്താൻ കൃതികളിൽ' കാണുന്നുണ്ട്. വായനക്കാരനു കാണാവുന്നതും കേൾക്കാവുന്നതും ഓർക്കാവുന്നതും ഉദ്ദേശിക്കാവുന്നതും ഊഹിക്കാവുന്നതും എല്ലാം ഒന്നു വേണ്ടയിടത്തു പത്തായി വർണ്ണിച്ചു വർണ്ണിച്ച് വഷളാക്കുന്ന മട്ട് ഈ കാവ്യതല്ലജങ്ങളെ തീണ്ടിയിട്ടില്ല. ഒരു വര, ചെറിയൊരു വർണ്ണവ്യത്യാസം, മങ്ങിയ ഒരു നിറം, ഒരുഛായാനിപാതം, എന്നിങ്ങനെ വിഭാവനാ ശക്തിയിൽ അദ്വിതീയന്മാരായ

വായനക്കാൎക്കും ദീൎഘ ചിന്താമധുരങ്ങളായ കാവ്യചിത്രങ്ങളാണു് എന്റെ സ്നേഹിതൻ വരഞ്ഞിട്ടുള്ളതു്.

എന്റെ ഈ പ്രസ്താവന ഇപ്പോൾ തന്നെ കുറെ ദീൎഘമായിപ്പോയെന്നു് എനിക്കറിയാം. പ്രഭുകുടുംബജാതനെങ്കിലും വിനയസമ്പൂൎണ്ണനും, അനാഡംബരനും, സമസൃഷ്ടികളിൽ കാരുണ്യപരവശനും ആയ ഈ സ്നേഹിതനെ അനുഗ്രഹിക്കുന്ന കാവ്യകലാനിസ്ഫൂൎത്തിയും അദ്ദേഹം ജീവിതലക്ഷ്യമായി കരുതിയിരിക്കുന്ന ഉൽകൃഷ്ടാദൎശവും, സാഹിത്യപരിശ്രമങ്ങൾക്കായി സ്വജീവിതം അൎപ്പിച്ചിരിക്കുന്നതിൽ പ്രത്യക്ഷപ്പെടുന്ന മഹാമനസ്കതയും, ഭാവിയുടെ ഗഹനഗൎഭത്തിൽ അദ്ദേഹത്തിനു സജ്ജീകൃതമായിരിക്കുന്ന ദിവ്യസമ്പത്തും എല്ലാംകൂടി അനുസ്മരിച്ചപ്പോൾ ഇപ്രകാരം പ്രലപനം ചെയ്യുന്നതിനു ഞാൻ പ്രേരിതനായിപ്പോയെന്നേ സമാധാനം പറയുവാനുള്ളു. ശ്രീമാൻ ഉണ്ണിത്താൻ കവിതകൾ എഴുതിത്തുടങ്ങിയകാലം മുതൽ അദ്ദേഹത്തിനു സംസിദ്ധമായി തീൎന്നിട്ടുള്ള ജനസമ്മതിയെ എന്റെ ഈ പ്രസ്താവന രേഖാമാത്രമായെങ്കിലും വൎദ്ധിപ്പിക്കുമെന്നു എനിക്കു തെല്ലും വിചാരമില്ല. മഹാകവികളായ ഗുരുജനങ്ങളുടെ വാത്സല്യപ്രകൎഷവും ഭാഷാഭിമാനികളുടെ നിരന്തരപ്രോത്സാഹനവും ഈ യുവകവിയുടെ ഈശ്വരദത്തമായ കവനകലാചാതുരിയെ പ്രവൃദ്ധമാക്കുമാറാകട്ടെ.

കൊല്ലം
ഇടവം ൨൨ } ഇ. വി. കൃഷ്ണപിള്ള.

# സാഹിത്യമുകുരം

## വിഷയാനുക്രമണിക



കേരള സാഹിത്യ അക്കാദമി

ശ്രീരസ്തു

# സാഹിത്യമുകുരം.



## വിശ്രമിക്കട്ടെ.

(കേക)

എന്തിനായ് വിളിക്കുന്നു പിന്നെയുമെന്നെനീ,യാ-
സന്താപപ്പടുകുഴിതന്നിൽനിന്നിപ്പോഴല്ലോ

വല്ലമട്ടിലുംഞാനിക്കരയ്ക്കലെത്തിച്ചേർന്നു;
വല്ലായ്മപോക്കീടുവാനാശ്വസിക്കട്ടെമേലാൽ!

വീണ്ടുംപൂനിലാവൊളിപ്പുഞ്ചിരിപാരംതൂകി-
ക്കൊണ്ടുകൺകുളുർപ്പിക്കാൻതന്നെയോചിന്തിക്കുന്നു?

മോഹനവസ്തുക്കളിലോരോന്നുപൊക്കിക്കാട്ടി
മോഹിപ്പിച്ചവിടേക്കുവീണ്ടുമാകർഷിപ്പാനോ

ആഹന്ത,മഹാമായേ, വിശ്രമമില്ലാത്തനി-
ന്നാരംഭം; മതിമതിസാധുക്കളോടെന്തേവം?

ചന്ദ്രികാമന്ദസ്മിതസുന്ദരംഭവാമുഖ-
മിന്നിതാമൂർത്തിയുടെഘോരവക്ത്രത്തെക്കാളും

ഭീകരമായിട്ടെന്റെനേത്രത്തിൽനിഴലിപ്പൂ
ഹാകഷ്ടം,മത്രകണ്ടുനീയെന്നെത്തപിപ്പിച്ചു!

സ്വാതന്ത്ര്യ സങ്കേതമെന്നേവരും കൊണ്ടാടുന്ന
സാമ്രാജ്യം തന്നിൽ - അന്തശ്ശാന്തിതൻ നികേതത്തിൽ-

സർവ്വമംഗളകരമായുള്ളോരുദ്യാനത്തിൽ -
ശാശ്വതസുഖാസ്പദദിവ്യ സൗധത്തിൽ-ച്ചെമ്മേ

സത്യാഗ്രഹികൾ തമ്മെക്കൊണ്ടുചെന്നാക്കീടുന്ന
മൃത്യുവെബ്ഭയപ്പെടാനോർക്കിലെന്തവകാശം?

മൃത്യുവിൻ കൈ പിടിച്ചിട്ടെങ്കിലും വല്ലമട്ട-
മസ്ഥലത്തെത്തിച്ചേരാനൊക്കുകിൽ ഭാഗ്യമല്ലേ?

സുന്ദരി, ഭീതിയോ വല്ലാതെ[illegible]-
ച്ചൂണ്ടായീയിരുൾക്കുഴി[illegible]ീടുന്നു.

കഷ്ടമീയിന്ദ്രജാലവിദ്യകൾ[illegible]
കണ്മയക്കീടുന്നു നീ [illegible].

മാതാവേ, പാഹി പാഹി! ദുഷ്ടയാമിവളാരോ
മാത്രയ്ക്കു മാത്രമെന്നെ ദ്രോഹിക്കാനടുക്കുന്നു!

ആവതല്ലെന്നു വന്നോരെൻ മനോബലരക്ഷ
കേവലമൊരുപെണ്ണു കാട്ടുന്ന കൺകെട്ടിനാൽ!

ഭീരുവോ പുരുഷനായ് പിറന്നോനിതല്ലിയൽ?
പോരുമേ തവ വിദ്യ, വീണ്ടുമിങ്ങെടുക്കേണ്ടാ

എന്നുടെ മാതാവിന്റെ പാവനസ്തനങ്ങളിൽ
നിന്നുമൂറുന്ന ദിവ്യവൈരാഗ്യസുധാരസം

ആവോളം നുകർന്നോൻ ധർമ്മാഗ്നിസഞ്ചാരത്താ-
ലാവിർഭൂതമാം വാട്ടം തീർത്തു "വിശ്രമിക്കട്ടെ!"



വേണമലിവെങ്കലിത്തിരി, നീജഗൽ–
പ്രാണനെന്നല്ലയോ ചൊല്ലിക്കേൾപ്പൂ!

കാന്തനെക്കാണാതെകേണുകേണെത്രനാൾ
താന്തയായ്ജീവിച്ചിരുന്നീടുംഞാൻ!

എൻകരൾത്തട്ടിങ്കൽ നിന്നൊട്ടത്താദരാൽ
നിൻകയ്യിലേക്കുമീനിശ്വാസത്തെ

സ്വൈരംവഹിച്ചെൻെറ ജീവിതസർവ്വസ്വ–
സാരത്തിൻ ചാരത്തണച്ചീടാമോ?

അല്ലായ്കിലാശ്വാസമുണ്ടാവാനിക്കാല–
മില്ലല്ലോകാന്തനമററൗഷധം!

കഷ്ടമേ കഷ്ടമിച്ചൊന്നുകേൾക്കാതെ
മട്ടിൽനീപോകുന്നതെന്തയ്യോ!

പുഷ്പശോഭങ്ങളാം പൂക്കളിലുള്ള തേ–
നൊട്ടേറെമെയ്യിൽതളിച്ചുകൊണ്ടും,

മേളിച്ചുഭൃംഗാളിതൻെറ നിനാദമാം
മൂളിപ്പാട്ടിമ്പത്തിൽപ്പാടിക്കൊണ്ടും,

വല്ലീസമൂഹത്തിൻപേലവപല്ലവ–
തല്ലജംമെല്ലെത്തലോടിക്കൊണ്ടും,

അല്ലിത്താർസായകപീഡവിയോഗികൾ–
ക്കെല്ലാർക്കുംചേക്കവാനന്നിക്കൊണ്ടും,

പോകുന്നോരങ്ങുണ്ടോപാവമാമെന്നുടെ
ശോകത്തെപ്പാർത്തനുകമ്പകൊൾവൂ!

ഗൌരപുളിനയാമിന്നദിതന്നുടെ
തീരസ്ഥലത്തിലെപ്പൂവല്ലികൾ

പല്ലവപാണികൾകൊണ്ടെന്നൊച്ചാരവേ
ചെല്ലുവാൻമാടിവിളിക്കയാണോ?

വെൺനുരയാകിയപുഞ്ചിരിയിട്ടുകൊ-
ണ്ടസ്വച്ഛായയാംനിമ്നഗേ, നീ

പൊന്തിയപാറമേൽത്തല്ലുന്നവെള്ളത്തിൻ-
ചന്തമിയന്നൊരുശബ്ദത്താലേ

“എൻ തോഴീ ദുഃഖിക്കാ”യ്കെന്നുപറഞ്ഞെന്നൊ
ഹന്ത! സമാശ്വസ്തയാക്കുകയോ?

നിർമ്മലഭാവവും നല്ല ഗാംഭീര്യവും
നിന്മനസ്സിന്നുണ്ടുനിസ്തുലമായ്

അമ്മേ, നിൻമാറത്തുതുള്ളികളിക്കുന്നി-
ത്തുന്മേഷം പൂണ്ട തിരക്കിടാങ്ങൾ!

കൂലദ്രുമത്തിങ്കൽ നിന്നൊരു “കച്ചില”
പോലെ വിയോഗോഷ്മശുഷ്കയാംഞാൻ

നിൻകലേറീണകിടന്നുകൊള്ളട്ടെയോ
വൻകടൽപൂകുവാൻപോകുംധന്യേ!

തൽപരിണേതാവിൻ പാർശ്വസ്ഥലത്തല്ലോ
മൽപ്രിയൻവാഴ്വതു വിദ്യാർത്ഥിയായ്

നിൻകനിവുണ്ടെങ്കിലാവാണീഭക്തൻെറ
ചെംകഴൽഞാൻചെന്നുചുംബിക്കട്ടേ!!

* * * * * *

വാക്കേവംഭടനോതി തൽക്ഷണമിരുൾ
ഗർഭത്തിലേക്കൂഴിയേ
കാക്കേണ്ടുംപ്രിയനാസ്ഥതള്ളിയതറി—
ഞ്ഞൊട്ടൊന്നുഞെട്ടീടിലും
വായ്ക്കേണ്ടുംവ്യഥതാഴ്ത്തിരാജ്ഞിസഹസാ
തൻക്ഷാത്രവീര്യത്തിനാ—
ലൂക്കേറുന്ന മുഹമ്മദപ്പടയുമായ്
പോരാടുവാൻ സജ്ജയായ്.

കയ്ക്കുഞ്ഞതിനെ, മാളിതൻപ്രണയഹ—
സ്തത്തിൽ സമർപ്പിച്ചു, തേ—
നൊക്കുംവാണിയിലോതിസാശ്രുവായ്; "യിവനേ
രക്ഷിക്ക നീ"താനിനി
നോക്കുംപോളുഴലെന്തിനാണവധിയു—
ണ്ടെന്നാലിനിക്കണ്ടിടാ—
നൊക്കുംതങ്ങളിൽ; എന്റൊക്കൃത്യമിതു നീ—
യല്ലാതെയാർചെയ്യുവാൻ?

ജീവിക്കാൻകൊതിയില്ലമേ രമണനേ
കൂടാത്തലോകത്തി,ലീ—
രാവിന്നില്ലവിരാമമെന്നുവരുമോ
ഭാസ്വാനയന്നീടിലും?
'ദേവിക്കുംമൃതിവന്നുകൂടുകിൽ' നിരാ—
ക്കെന്താണൊരാങ്ങുത്തിവൻ
ജീവിച്ചാൽമതി ശത്രുവംശമഖിലംചുട്ടൂഴി
കൈക്കൊള്ളുവാൻ.

നിന്ദ്യം, ജീവനിലാശപൂണ്ടുവെറുതേ
ജീവച്ഛവപ്രായരാ-
യന്യത്രമായ്ക്കഴിഞ്ഞിവാഴ്‌വതു്; നമു-
ക്കുണ്ടാകയോഹോ! ഭയം.
ജന്യത്തിലിറങ്ങിയാമരണമാർ
പ്പോരാട്ടുവാനായവൻ
ധന്യൻ; രാജന്യതാന്വയപ്പൂകളിൽ നാം
നേയ്ക്കുവതോ പാഴ്കരി?

സ്വൈരം 'പത്മിനി' നായകപ്ര്യതമന-
സ്താപേന നിർജ്ജീവരായ്
സംരംഭമതിയാകിവാണടരേ
ച്ചേർത്താപ്രഭാതംമുതൽ
ആരംഭിച്ചി 'തലാവുദ്ദീ'നൊട്ടുശിരിൻ
തള്ളിച്ചമൂലംമഹാ-
ഘോരം യുദ്ധ,മഹോ; മൃഗേന്ദ്രനെയെതി
ർത്തീടുന്നപെൺമാനിതാ!

* * * * * * * * * *

വൈരംപൂണ്ടുവിഴുങ്ങിരാഹു,വിനനെ
പ്പിന്നെപ്പുലവട്ടവും;
പാരംവീരരൊട്ടുചുട്ടുശത്രുകുലമാ
ശ്രീപത്മിനീപുത്രനും;
ശ്ശൂരൻഹാ, ജയസിംഹഭൂമിപനൊട്ടു-
ത്താനൊന്നശപകോ,ലതേ
നേരംതൊട്ടുകുറഞ്ഞിതസ്ഥലിയിലേ
വഗ്ഗീയഘോരാഹവം!

എന്തിനീരണ്ണഭ്രുവി,ലാശടലുപേ—
ക്ഷിച്ചു,സ്വതത്ത്വിനെ—
ച്ചിന്തിക്കാതടരാടിമൃന്നു്; മവർതൻ—
ശ്രീപത്മിനീദേവിതൻ—
കാന്തിത്താഴ്ത്തപ്പെടാത്തസൽപ്രതിമ; ഹാ!
തച്ഛിരസ്സു്, പരം
പൊന്തിച്ചുവിധിധർമ്മശീലിനി;മവിടം
ശാന്തിയ്ക്കരങ്ങേറുന്നമേ!

---

# ഒററച്ചിതയിൽ

(കേക)

ഉജ്ജ്വലതേജസ്സാകെനശിച്ചുകഴിഞ്ഞിട്ടും
ഉണ്ടായരാഗത്തിന്റെതള്ളിച്ചമൂലംഭാസ്വാൻ

നിർമ്മലസരോമദ്ധ്യേനിസ്തുലംവിളങ്ങുന്ന
പത്മിനീദളങ്ങളിൽചെങ്കതിരർപ്പിക്കുന്നു!

അപ്പൊഴേയ്ക്കന്തരീക്ഷമിളകിമറിയുമാ—
റദ്വിജശ്രേണി, കൂട്ടംകൂട്ടമായ്പറന്നെത്തി

വിലക്കീപലവൃഥയുക്തിവാചകങ്ങളാൽ;
ഫലമെന്തു,വർഹന്ത!പിന്തിരിഞ്ഞതേയുള്ളൂ.

അന്തിച്ചെങ്കതിരിനാൾകനകംപൊഴിക്കുന്നു—
ണ്ടെന്തിനോചരമാക്കാൻപത്മിനിയുടെമെയ്യിൽ!

തെല്ലിടകൂടിത്തങ്കത്താരിലസ്സുഭഗശ്രീ—
യുല്ലസിപ്പതുനോക്കിക്കാണുവാൻകഴിയാതെ

ദുർബലകരങ്ങളാലവളെത്തലോടിക്കൊ-
ണ്ടങ്ങു മദ്ധ്യത്തിൽത്താണു സായന്തനാഢ്യസ്സൂരൻ!

ലോകൈകമണിദീപമണയുന്നതും നോക്കി
ശ്ശോകമാർന്നപ്പോ ക്രന്ദിപതത്രിനിരപെട്ടന്നപ്പോൾ

പ്പുരിതരാഗം കഴിയിനാൽത്താണുപോയ് ലോകംപാപിനൊ
ക്കുവാൻഭാവിച്ചില്ലപക്ഷികളൊന്നുംതന്നെ!

ഇരുട്ടിൻവക്കിൽപ്പോലുംകസവിട്ടിടുംമത്ത്യ-
രുറങ്ങാൻഭാവിച്ചില്ല, ജോലിയുണ്ടവർക്കു!

മയങ്ങീലോകംക്രമാൽനിദ്രതൻതലോടലേ;—
റ്റുയർന്നുവിയത്തിങ്കൽമങ്ങിയനക്ഷത്രങ്ങൾ;

കൂരിരുൾക്കൂത്താട്ടത്തിൽനിശ്ചേഷ്ടഭാവംകൈക്കൊ-
ണ്ടോരാവിൽപ്രകൃതിയുമാഹന്തപ്രശാന്തയായ്!

അന്നേരമൊരുവീട്ടിന്നമ്മറത്തെരിയുന്ന
മണ്ണെണ്ണവിളക്കിന്റെമങ്ങിയവെളിച്ചത്തിൽ

ഒരുത്തിതൻതോളിലേക്കെന്നെന്നുംചായി-
ച്ചിരുത്തിക്കഞ്ഞികോരിക്കൊടുക്കാൻശ്രമിക്കുന്നു

ആരിവളാരോഗിയെവേണ്ടപോൽസംരക്ഷിച്ചു
പോരുവാൻകടപ്പെട്ടധർമ്മപത്നിയാളുംതന്നെ.

മാറാത്തരോഗത്തിന്റെകർക്കശദംഷ്ട്രങ്ങളിൽ
കേറിപ്പോയ്പ്പിടയ്ക്കയാണാഗ്ഗൃഹേശനപ്പോൾ

ഇല്ലവൾക്കേതുംപേടി,—പ്പൈങ്കിളിക്കെന്തറിയാംതൻ
വല്ലഭനോടെകഷ്ടപ്പാടുകൾപങ്കിട്ടിടാൻ!

തീരെയിന്നോളംനിദ്രയിവരെവെറുക്കുവാൻ
കാരണം, അകാലത്തിൻശാന്തതാപാരമിട്ടും?

കോമളമൃണാളമാംതൻബാഹുയുഗളം കൊ–
ണ്ടാമാനുഷ്യനെത്താങ്ങിയിരിക്കുമവളുടെ

നേത്രത്തിൽനിന്നുംപെട്ടെന്നറിയാതൊന്നോരണ്ടോ
മൗക്തികകണംഹന്ത!താഴോട്ടുപതിക്കുന്നു.

എന്തിവൾക്കരകയോ? അല്ലെങ്കിലെന്താശ്ചര്യം
വെന്തുനീറുകില്ലേയുള്ളിക്കഷ്ടസ്ഥിതികണ്ടാൽ?

വായിലേക്കൊഴിച്ചോരാമരുന്നുകഞ്ഞിപാതി
വാർന്നിതുകഴുത്തിലെവ്രണത്തിൽക്കൂടിയപ്പോൾ!

ആതുരമന്നൊന്നുനോക്കു, ഘോരരോഗദുർഭൂതം
ചോരയുംകുടിച്ചിങ്ങുതുപ്പിയിട്ടോരായുടൽ!

ചുളിഞ്ഞതൊലികൊണ്ടുമൂടീട്ടുണ്ടെന്നാൽ കൂടി
വെളിക്കുകാണാമാകംവെവ്വേറെയസ്ഥിക്കൂടം

ഒട്ടിയകവിൾത്തട്ടുംകുഴിഞ്ഞകണ്ണുംരോഗി
പെട്ടപാടുകൾക്കുള്ളോരാഴത്തെക്കാണിക്കുന്നു!

നിസ്തുലസ്നേഹത്തിന്റെരണ്ടിളംകരങ്ങളാ
യസ്ഥിക്കൂടത്തെത്താങ്ങാൻനീളുന്നുണ്ടക്കാലത്തും!

ദമ്പതിമാരെക്കാണ്മാൻവസന്തംരണ്ടാംവട്ടം
സമ്പ്രാപ്തനായപ്പോഴേക്കിങ്ങനെമാറീരംഗം

വീട്ടുകാർവിളിച്ചിട്ടുംപോയിടാതത്രേധർമ്മ–
നിഷ്ഠയാലവൾതന്റെനാഥനെസ്സംരക്ഷിപ്പൂ!

പോടിനാൽവീഴാറായമരത്തിലിളംവള്ളി
പടർത്തിപ്പിടിപ്പിച്ചശേഷമോവിചാരിപ്പൂ

കേടില്ലാതതിൽനിന്നുംവേർപെടുത്തുവാൻ;തര–
ക്കേടിതാരാദ്യമത്രകാര്യമായ്ക്കരുതുന്നു.

എന്തിതച്ശീലവതി; സ്ഥാനാറമെയ്യപ്പോഴം
അഹഹാ, കസ്തൂരിഗ്രദ്ധമട്ടോ, ധമ്മമേജയിപ്പൂനീ!

എന്തവർചൊല്ലുണ്ടുന്നാ, കണ്ണുനീർപൊഴിക്കാതെ
ഹന്ത ദൈവവുംകേട്ടില്ലവർതന്നാക്രന്ദനം

സന്നാംഗിയാൾപിന്നെക്കാന്തനെത്താങ്ങി മന്ദം
മന്ദമായ് കിടക്കയിൽകിടത്തി യഥാസുഖം

കെട്ടഴിഞ്ഞിഴഞ്ഞവാർകുന്തൽതന്നിടംകയ്യാ-
ലൊട്ടൊതുക്കിയിട്ടാശുനെടുവീർപ്പയയ്ക്കവേ,

അസ്പഷ്ടാക്ഷരംതന്റെകാന്തന്റെദീനാലാപം
അപ്പോളിങ്ങനെകേട്ടാളസ്സതിസഗൽഗദം:—

“മതി, മൽപ്രാണേശ്വരി, നിന്നുടെകഷ്ടങ്ങളോ—
ത്തിരറവുതുകന്നുണ്ടുൾക്കളന്നെനിയ്ക്കയ്യോ!

ഞാനതിനൊരുവഴികണ്ടിട്ടുണ്ടതുകൊണ്ടു
നൂനമെൻപ്രിയയുടെനരകംനശിപ്പിക്കാം

എന്തുചെയ്യട്ടേ ഞാനീമരുന്നുകഴിച്ചുള്ള
സംതൃപ്തിമതിയായി; നീയുറങ്ങുകപോയി

എത്രനാൾകൊണ്ടോരോരോമരുന്നുകഴിക്കലാ-
ലത്യന്തംവലയുന്നൂഞാ;നതോടൊപ്പം നീയും,

പാപിയാമെന്നോടുള്ള ചേർച്ചയാലയ്യോകഷ്ടം
പാഴായിതല്ലോ! നിന്റെ യൗവനംപരിശുദ്ധേ!

ഓമനേ കരയാല്ലേ, നിന്നിളംകളേബര—
മീമട്ടിൽവാടിവാടിക്കാൺമതാണസഹ്യംമേ

രാപ്പകലൂണും, കഷ്ടമുറക്കംപോലും വിട്ടു
മൽപരിചര്യാബദ്ധദീക്ഷയായ് വാഴ്‌വൂ ഹാ! നീ,

കേവലംവേതിതൻസധൎമ്മവ്രതംതന്നെ
ഭാവുകമലർത്തുകം ജീവിതപഥത്തിങ്കൽ!

‘നൊമ്പലം’ സഹിക്കുന്നി,ല്ലായതുതാങ്ങാറനല്ലു
മെൻപ്രിയെ, കരത്തിന്നില്ലത്രത്താൻവശം കെട്ടു

ഇന്നുഞാനിപ്പോഴ്ക്കൂട്ടുവെടിഞ്ഞുപറക്കവാൻ
നിന്നഴൽതടയാസ്സു നമ്മൾക്കുവീണ്ടുംചേരാം”

അപ്പോഴേക്കാരോഗിക്കുകഫത്തിൻതടസ്സത്തോ-
ടൊപ്പമുണ്ടായി തൊണ്ടവിറയൽ;ശബ്ദംനിന്നു.

ധാരധാരയായ്വാൎന്നകണ്ണുനീരവൾ കര-
താരിനാലൊരുവിധംതുടയ്ക്കാൻശ്രമിച്ചിട്ടും

എല്ലുന്തിവിളറിയഭർത്താവിൻഗാത്രംപാടെ
നല്ലപോൽകുളൂപ്പിക്കാതിരുന്നില്ലെന്നേവേണ്ടു!

രോഗിതൻജീവസ്സററകൈകളസ്സതിയുടെ
യാകുലനേത്രോപാന്തംതടവാൻനീണ്ടുമന്ദം

അപ്പോഴേക്കവൾതൻെറ കാന്തൻെറസംസാരത്തിൻ
താൽപൎയ്യമറിഞ്ഞതുമൂലമായിരുന്നിടാം

കൊടുംകാററടിയേററവേരററമരംപോലെ
നടുങ്ങിത്താഴത്തേക്കവീണുപോയ്കഷ്ടം! കഷ്ടം!

രണ്ടാളുംപിടയ്ക്കുന്നുണ്ടന്ത്യയാത്രയ്ക്കൊന്നിച്ചു
വേണ്ടപോലൊരുങ്ങുന്നസംരംഭമാവാംകാൺമൂ!

* * * * * *

കുടിച്ചു വിഷംമേഘം; അലർച്ചകേൾക്കാമെങ്ങും
അടച്ചുവിതല്ലുകൺമിനക്ഷത്രനയനങ്ങൾ!

കണ്ണുനീർവർഷിച്ചുപോയ്ക്കൂടസന്താപത്താൽ
വിണ്ണവർ കൂടി;ച്ചണ്ഡമാരുതനലറുന്നു!

ശാന്തയാംപ്രകൃതിതൻഭാവഭേദത്തെക്കണ്ടു
സന്തപിച്ചുടച്ചുകണ്ണാവീട്ടിൻ മണിദീപം!

* * * * * *

ആളുകൾ കൂട്ടംകൂട്ടമായ് നിന്നുപുകഴ്ത്തുന്നു—
താഴടെണ്ണ;മൊററച്ചിതയിലവരതാ!
ഒഴിഞ്ഞുകാണാമൊരുകുപ്പിയക്കട്ടിൽക്കീഴിൽ;
കുഴങ്ങിജനം;വിഷദ്രവ്യം ഹാ,വ്രണതൈലം!!

---

# വീണ്ടും ജനിപ്പിക്ക.

(ചെറുശേരി—രീതി)

വാർതിങ്കൾപൂവൽകരംകൊണ്ടുജന്നലിൻ.
വാതിലൂടെയെന്നെമെല്ലെമെല്ലെ

തൊട്ടുതലോടവേഞാനൊരുപത്രത്തിൽ
ദൃഷ്ടിയുറപ്പിച്ചുനിർവികാരം

ചാരുകസേരമേലൊന്നിൽകിടന്നുകൊ—
ണ്ടോരോരോവാർത്തകൾനോക്കിനോക്കി

ചുററിലുമെന്നുടെയോമനപ്പൈതങ്ങൾ
കാട്ടുന്നകാട്ടുകൾകണ്ടതില്ല.

ഏതാനുംനേരംകഴിഞ്ഞുവിളക്കപ്പോ—
ഴേതാണ്ടുമങ്ങിയപോലെതോന്നി

പെട്ടെന്നുകാണാതെപോകയുംചെയ്തിട്ടു
കഷ്ടമെപത്രവുംകീറിയാരോ

വായനനിന്നുഞാൻരോഷകലുഷനായ്
വല്ലാതെചാടിയെണീററനേരം

എന്നുടെചെല്ലക്കിടാങ്ങൾതൻപുഞ്ചിരി
മിന്നുന്നോരോമൽമുഖങ്ങളല്ലോ

പൂന്തിങ്കൾതന്നുടെപൂനിലാവേററു
കാന്തിസംപൂർണ്ണമായ് കണ്ടുമുമ്പിൽ.

രോഷപിശാചിയൊളിച്ചുഞാനേററമാ-
ശ്ലേഷിച്ചുചുംബിച്ചുകുഞ്ഞുങ്ങളെ

പ്രേമമേ! നീയെത്രദുഷ്ടമൃഗങ്ങളെ-
ത്താമരനൂൽകൊണ്ടുകെട്ടുന്നില്ല?

വീണ്ടുംവിളക്കുവച്ചോരോന്നുവായിച്ചു
കൊണ്ടുഞാനല്പമിരുന്നീടവെ

കൊച്ചുകുഞ്ഞൊന്നതാവന്നീടുന്നന്നേരം
പിച്ചനടന്നുംവഴുതിവീണും,

വീണ്ടുമിളംകാലിളക്കിയെഴുന്നേററു
കൊണ്ടുനടന്നു,മെൻചാരത്തേയ്ക്കായ്.

ഓമൽപ്രകൃതി, നിന്നങ്കതലത്തിങ്കൽ
ക്രീഡിക്കുംപൈതങ്ങളല്ലോമർത്ത്യർ

കോരിയെടുത്തുഞാനെന്നുടെപ്രേമത്തിൻ
സാരഫല്യമായൊരക്കുഞ്ഞിനെ

ഓമനഗണ്ഡത്തിലുമ്മവച്ചുമ്മവ-
ച്ചോമനിച്ചാനന്ദമഗ്നനായാൻ

ചാരത്തിരുന്നോരപ്പേനയിൽചെന്നതാ-
ചാടിയെൻകുട്ടന്റെദൃഷ്ടിപാതം

അന്യന്റെകയ്യിൽകൊടുക്കാതെസൂക്ഷിച്ച
പോനയെടുത്തല്ലോകണ്ഠമാനം
കത്തിവരച്ചുതുടങ്ങിനാൻ, കിട്ടിയ
പത്രത്തിലേരോ മനോധർമ്മങ്ങൾ.

വാങ്ങിച്ചുപേനഞാൻ,കുഞ്ഞതാവാവിട്ടു
തേങ്ങിക്കരഞ്ഞുതുടങ്ങിയപ്പോൾ;
വീണ്ടുംകൊടുത്തുഞാൻ, കുട്ടനാസന്തോഷം
കൊണ്ടുവരച്ചുരസിയ്ക്കൽതന്നെ!

അജ്ഞാതമായുള്ള ഭാഷയിലീവണ്ണം
കുഞ്ഞുകുറിച്ചകവിതാജാലം
വായിച്ചുമോദിപ്പാൻപാണ്ഡിത്യമില്ലാതെ
പോയതെൻഭാഗ്യക്കുറവുതന്നെ.

ഇത്തരമെത്രയോസാക്ഷാൽകവിതകൾ
കുത്തിക്കുറിച്ചവനല്ലേ'ഞാനും.

അപ്പരിശുദ്ധമാംശൈശവകാലംപോ-
യുൾപ്പൂവുമങ്ങിപ്പോയെന്തുചെയ്‌വൂ!
ഘോരാന്ധകാരത്തിലൂടെമൃതിയുടെ
ചാരത്തേയ്ക്കായിപ്പോഴെൻപ്രയാണം.

പാവനമായൊരുമാനസംകൈവിട്ടു
പാപപഥത്തിൽചവിട്ടിടാതെ
കുഞ്ഞേ,നീനിത്യശിശുവായിരുന്നാലും
ഇഞ്ഞങ്ങൾലൗകികബന്ധബദ്ധർ!

ഘോരകരാളദർദ്രംഷ്ട്രകാട്ടിടുമ-
മ്മാരണത്തിൻ്റെയിരുട്ടറയിൽ

പ്രാപിച്ചാൽപിന്നെയെവാർത്തയെന്തായിടാം;
പ്രാപിക്കാമൊമാവീണ്ടുമിപ്പാരിങ്കൽ?
പ്രേമപ്രഭാവമെ, നിൻതിരുമുമ്പിലീ
പ്രാകൃതരാജ്ഞാവശംവദന്മാർ
നിത്യംനീട്ടുകന്നപൂങ്കവിതാമൃതം
മർത്ത്യന്നദൃശ്യമാണെങ്കിൽകഷ്ടം!
സന്തതമാസ്വദിച്ചീടുന്നതുണ്ടല്ലോ
സർവ്വജ്ഞരനേക,നതൊന്നുപോരെ?
നിഷ്കന്മഷപ്രേമമോയിവിശാലമാ—
യിക്കാണുംശൂന്യാന്തരീക്ഷത്തിങ്കൽ
തങ്കമഷികൊണ്ടുരേഖപ്പെടുത്തിയ
നിൻകാവ്യതല്ലജമൊന്നാണല്ലോ
ഭാരതീദേവിതൻഭാവുകഭാസുര
ഭണ്ഡാരമായിബ്ഭവിച്ചീടുന്നു.
ശാശ്വതശാന്തിപെയ്യീടുന്നതാവക—
ശൈശവംമാറാതിരുന്നീടട്ടെ!
മാരണദേവതെ! നിന്നുടെഗർഭത്തിൽ
പ്പാരാതെകൈക്കൊണ്ടിട്ടെന്നെവീണ്ടും
നിത്യശിശുവായ്പ്രസവിച്ചീടേണമെ
നിത്യമീപ്രേമത്തെയാരാധിപ്പാൻ.
പ്രേമസംഗീതസുമങ്ങളാലെന്നുടെ
പ്രേമത്തിൻചെങ്കഴൽപൂജിക്കുവാൻ
നിർമ്മലസ്നേഹപ്പൊരുളായി,നിസ്തുല-
ധർമ്മനിദാനമായ്,ശോഭിച്ചീടും

പ്രേമാധിദേവതതന്നുടെമാറിലീ-
യോമലോടൊത്തുകളിച്ചിടുവാൻ
വീണ്ടുംജനിപ്പിക്ക, വീണ്ടുംജനിപ്പിക്ക
വീണ്ടുംനീനിത്യശിശുവായെന്നെ.

---

# ക്രിസ്തുദേവന്റെകുരിശാരോഹണം

ഇതാരഹോ, ദുഷ്ടജനങ്ങളോരോ
പാഴ്വാക്കുചൊല്ലിപ്രഹരിപ്പതെല്ലാം
പ്രശാന്തമന്ദസ്മിതപൂർവ്വമേററു
സഹിച്ചുപോകുന്നൊരു "കുററവാളി" ൧

പുരോഹിതന്മാരവർതൻനിയോഗ-
ഭാരംവഹിക്കുന്നദുരാശയന്മാർ
ഇക്രൂരരാത്തീയപരാധിയെക്കൊ-
ണ്ടെങ്ങോട്ടായിരിക്കാംനടകൊണ്ടിടുന്നു? ൨

ഇമ്മാനുഷൻചെയ്തമഹാപരാധ-
മെന്തായിരിക്കാമിവരെന്തിനേവം
ഉപദ്രവിക്കാൻതുടരുന്നു, പക്ഷെ
സാധുക്കളോടെന്തരുതായ്കയുള്ളൂ? ൩

കുററങ്ങളററുള്ളൊരുദിവ്യനാണീ-
യാളെന്നതാകാണികളോടശേഷം
പ്രശാന്തിതൻസുന്ദരകേളിഭൂവായ്
വിളങ്ങുമദ്ദിവ്യമുഖംകഥിച്ചു! ൪

തങ്കത്തിനൊക്കും കമനീയകാന്തി
ചിന്തുന്നൊരോമൻമൃദുമെയ്യിലേവം
അടിക്കുവാനായുയരുന്ന കൈകൾ,
നിൻദൌഷ്ട്യദുശ്ചേഷ്ടകൾ ദുസ്സഹങ്ങൾ! ൫

ഇത്തല്ലിലും ദുഷ്ടവചസ്സിലും തെ–
ല്ലിളക്കമേല്ക്കാത്തൊരു ദൈവപുത്രൻ
ആക്രന്ദനാം കാണ്മൊരു കുററവാളി,
കണ്ണില്ലവർക്കായതു കണ്ടുകൊൾവാൻ ൬

ന്യായാധിപൻതന്നുടെ മുമ്പിലേക്കാ
ന്യായങ്ങളെല്ലാം തികവുററൊരാളെ
നരാധമന്മാർ പിടികൂടിയേവം
നടത്തിടുന്നു പഴിനീളെയയ്യോ! ൭

മിഥ്യാഭിജാത്യാന്ധവിചാരഭാരം
ചുമക്കുമാചാര്യജനങ്ങളുണ്ടോ
സഹിപ്പൂ, മൌഢ്യങ്ങളകററിലോക–
ക്കുയർച്ചയേകാനൊരുവൻ തുടർന്നാൽ! ൮

നിഷ്കന്മഷപ്രേമവിലാസവായ്പാ–
ലിക്കണ്ടലോകം വിജയിച്ച ദിവ്യൻ
വെറും കളിപ്പാട്ടമിവർക്കുമുമ്പിൽ;
പ്രപഞ്ചമെ, നിൻകളിയാരുകണ്ടു? ൯

വളർന്ന വൈരത്തൊടു ലോകശിക്ഷാ-
വിധിക്കു കർത്തൃത്വമെഴും പ്രമാണെ
'ഫിലോത്തസിൻ' മുമ്പിലഹോ, യഹൂദർ
കൊണ്ടാക്കിനിന്നാർ കടുശിക്ഷ നൽകാൻ ൧൦

ഇരുട്ടിനെത്തന്നെ ചവിട്ടിമാറ്റും
പിഴച്ചുപാഴ്ക്കുണ്ടിലുരുണ്ടുവീഴാൻ
തുടങ്ങിടുംപാന്ഥരെ രക്ഷചെയ്വാൻ
ദിവ്യപ്രദീപങ്ങളുയർത്തിയെന്നോ, ൭൧

വല്ലാതെദാഹിച്ചുവരണ്ടുവീഴും
പാവങ്ങളിൽത്തേന്മഴ ചാറിയെന്നോ,
വിശന്നവർക്കപ്പമനല്പമേകി—
യെന്നോ മഹാദ്രോഹമായകുററം!! ൭൨
(യുഗ്മകം)

അദ്ധ്യാത്മസാമ്രാജ്യസുവർണ്ണസിംഹാ—
സനസ്ഥനാം ദിവ്യമഹർഷിരാജൻ
ന്യായാധിപൻതന്നുടെമുമ്പിലല്ലോ
നില്ക്കുന്നു വല്ലാത്തപരാധിയായി! ൭൩

അന്ധതമേ,നിന്നുടെദുഷ്പ്രഭാവ—
മാ,രാരെയാണിങ്ങനെവിസ്മരിപ്പൂ?
തെററാർ,ശിക്ഷിക്കുവതാരെ,യേവം
കാണുന്നതിന്നാ,രതിനാർനേത്രം? ൭൪

“കുററങ്ങൾകണ്ടീടുവതില്ലപിന്നെ
ശ്ശിക്ഷിക്കയോദോഷമെഴാത്തൊരാളെ
താനില്ലകൂട്ടീദ്ദുരിതപ്രവൃത്തി”
ക്കെന്നായ് ‘ഫിലോത്ത’സ്സുതളീവിശങ്കം ൭൫

അനന്തരംക്രിസ്തുവധീതനാണെ—
ന്നറിഞ്ഞന്യായാധിപനസ്തശങ്കം
എണീററു ശിക്ഷിപ്പതിനായുയർത്തി—
പ്പിടിച്ചതൻകൈകഴുകിത്തുടങ്ങാൻ! ൭൬

യഹൂദരോ യേശുമഹേശനേവി-
ട്ടില്ലാ, വളൎന്നീടിന വൈരമൊന്നാൽ
അത്തമ്പുരാൻതന്റെമഹത്വമുണ്ടോ
പാപിഷ്ഠരിക്രൂരരറിഞ്ഞിടുന്നു? ൧൮

"സ്വപുത്രനെന്നോതിനടന്നനിന്റെ
രാജത്വമെങ്ങെങ്ങനെയായിവസ്തും?
കാണട്ടെ നിൻജാലവിലാസമിപ്പോ"-
ഴെന്നാൎത്തുപഹസിച്ചിതുദുഷ്ടലോകം. ൧൯

'ന്യായപ്രമാണ'ത്തിലണുപ്രമാണം
തെററിച്ചിടാത്തോരിവർമൌഢ്യവാസ്സാൽ
മോക്ഷംകൊടുപ്പാൻകഴിവുള്ളൊരാളിൽ
നിന്നുംവരിച്ചു കടുഘാതകന്നെ! ൨൦

ദിനാധിനാഥൻഗഗനത്തിൽനിന്നും
മറഞ്ഞു, സാക്ഷാൽജഗദീശപുത്രൻ
അക്കാലദുഷ്ടോഘമർതൻനിയോഗാൽ
കളങ്കമില്ലാത്തൊരുമിച്ചുപോയാൻ ൨൧

II

യഹൂദനേതാക്കൾപലേടമെല്ലാ-
മദ്ദേവനെക്കൊണ്ടുനടന്നശേഷം
'ക്രൂശിൽ'ത്തറയ്ക്കാൻവിധിവാങ്ങിയല്ലോ!
കൊടുംകൊലയ്ക്കായ് നടകൊണ്ടിടുന്നു. ൨൨

തെററാചരിക്കാത്തൊരുവന്റെമേലിൽ
കുററംചുമത്താനരുതെന്നുമുന്നം
കഥിച്ചവൻതാൻകുരിശിൽത്തറയ്ക്കാൻ
വിധിച്ചു, ദുർദ്ദിഷ്ടകചേഷ്ടിതത്താൽ! ൨൩

യഹൂദരോ യേശുമഹേശനേവി-
ട്ടില്ലാ, വളൎന്നീടിനവൈരമൊന്നാൽ
അത്തമ്പുരാൻതന്റെമഹത്വമുണ്ടോ
പാപിഷ്ഠരിക്രൂരരറിഞ്ഞിടുന്നു? ൧൮

"ഗുപ്തപ്രവചനന്നോതിനടന്നനിന്റെ
ഓജത്വമെ,ങ്ങെങ്ങനെയായിവന്നും?
കാണട്ടെ നിൻജാലവിലാസമിപ്പോ"-
ഴെന്നാൎത്തുപഹസിച്ചിതുദുഷ്ടലോകം. ൧൯

'ന്യായപ്രമാണ'ത്തിലണുപ്രമാണം
തെററിച്ചിടാത്തോരിവർമൗഢ്യവാന്മാർ
മോക്ഷംകൊടുപ്പാൻകഴിവുള്ളൊരാളിൽ
നിന്നുംവരിച്ചു കടുപാതകത്തെ! ൨൦

ദിനാധിനാഥൻഗഗനത്തിൽനിന്നും
മറഞ്ഞു, സാക്ഷാൽജഗദീശപുത്രൻ
അക്കാലദുഷ്ടോപമർതൻനിയോഗാൽ
കളങ്കമില്ലാതൊരുമിച്ചുപോയാൻ ൨൧

II

യഹൂദനേതാക്കൾപലേടമെല്ലാ-
മദ്ദേവനെക്കൊണ്ടുനടന്നശേഷം
'ക്രൂശിൽ'ത്തറയ്ക്കാൻവിധിവാങ്ങിയല്ലോ!
കൊടുംകൊലയ്ക്കായ് നടകൊണ്ടിടുന്നു. ൨൨

തെററാചരിക്കാത്തൊരുവന്റെമേലിൽ
കുററംചുമത്താനരുതെന്നുമുന്നം
കഥിച്ചവൻതാൻകുരിശിൽത്തറയ്ക്കാൻ
വിധിച്ചു, ദുർദ്ദിഷ്ടകചേഷ്ടിതത്താൽ! ൨൩

ദേഹംനശിപ്പിച്ചുകഴിഞ്ഞശേഷം
ദ്രോഹിക്കുവാൻ ശത്രു വശക്ത,രെന്നാൽ
മരിക്കിലുംപിന്നെയുമുപദ്രവിക്കാൻ
കെല്പുണ്ടൊരാൾക്കെന്നറിയിച്ചുകൊണ്ടും, ൬൦

പൂമെയ്യിലേല്ക്കുന്നടി, കുത്തു, വെട്ടി
നിസ്സാര പീഡാനുഭവങ്ങളേയും
നിശ്ചഞ്ചലാത്മാവറിയാതെ ദുഷ്ട-
പ്രപഞ്ചബന്ധംകലരാതെകണ്ടും, ൬൧

നിണംപൊടിക്കുംപടിനെററിയങ്കൽ
തറഞ്ഞുമിന്നീടിന മുൾക്കിരീടം,
കനംപെട്ടുന്നാക്കുരിശൊന്നുതോളിൽ,
ഇവണ്ണമയ്യോ നടകൊൾവു ദേവൻ! ൬൨

അയ്യോ മഹാഘാതകരാം യഹൂദ-
പുരോഹിതന്മാരുടെ നിഷ്കൃപത്വം
കഥിക്കവയ്യേ, കുരിശിൽത്തറയ്ക്കാൻ
ഭാവിപ്പൂ; ഹാ! ദുഷ്പ്രഭുതാപ്രഭാവം! ൬൩

അക്രൂരർ കാട്ടാൻതുടരുന്നദുഷ്ട-
കർമ്മങ്ങൾകാണ്മാൻകഴിയാത്തവണ്ണം
പെട്ടെന്നുവൈവർണ്ണ്യമിയന്നതാനെ
ഹാ ലോകചക്ഷുസ്സുമറഞ്ഞിതെങ്ങോ! ൬൪

പക്ഷങ്ങളാൽനെഞ്ചിലടിച്ചുകൊണ്ടാ
വിയൽപഥത്തിൽപലപക്ഷിജാലം
കരഞ്ഞു വാവിട്ടു "കഷ്ടംകൊലയ്ക്കായ്
ഭാവിച്ചിടാ"യ്കെന്നവരോടുചൊല്ലി. ൬൫

ആശാമുഖംനാലുമിരുണ്ടു,ചുററും
നക്ഷത്രശൂന്യമായ്,മങ്ങി ജഗത്തശേഷം
വിറച്ചുദിക്കാകെ, ഝഴന്നസർവ്വ–
ജനങ്ങളും, ദുർമ്മതിപാരമുൾകേറി! ൩൬

യഹൂദരപ്പോൾകുരിശിങ്കലുള്ളം
കൈ,നെററി,കാൽ,നെഞ്ചി,വയോരത്തുകമ്പും
പൊട്ടുന്നിരമ്പാണിതറച്ചുകേററി;
ഹാ!ദൈവമെ നിൻമറിമായമെന്തോ? ൩൭

നിഷ്ഠൂരകന്മാരുടെദുഷ്ടകർമ്മം
നിന്നില്ല വീണ്ടുംപ്രഹരിക്കയായി!
അത്യാഗിവയ്യുന്നതിലൊന്നലുംതെ–
ല്ലിളക്കമില്ലെന്നവർകണ്ടറിഞ്ഞു. ൩൮

കാന്തിക്കതിർക്കററപൊഴിഞ്ഞിടുന്ന
പ്രശാന്തനേത്രങ്ങളിൽനിന്നൊരല്പം
കണ്ണീർകണംചിന്തിയതില്ല,യേശു
മഹേശനാമാദ്യപുമാൻജഗത്തിൽ. ൩൯

"ഹാദൈവമേ!മൂഢജനങ്ങളായോ–
രിവർക്കുനീമാപ്പരുളേണമെന്നായ്"
ആവേളയിൽപോലുമഹോപൊഴിഞ്ഞു
പ്രശാന്തവീണാകണിതപ്രവാഹം. ൪൦

ശിഷ്യാധമമെ,നിങ്ങൾപിണങ്ങിമാറി
യാചാര്യനെക്കൊൽവതിനീവിധത്തിൽ
അയ്യോ,മടിക്കാതനുവാദമേകി-
പ്പശ്ചാത്തപിക്കുന്നുവൃഥാവിലിപ്പോൾ. ൪൧

ജനങ്ങളേ, സ്വാർത്ഥവികാരലോഭ-
മദാന്ധചിത്തത്തൊടുനിങ്ങളേവം
ലോകൈകദീപത്തെയണച്ചിടാതെ
വാണെങ്കിലെങ്ങീയിരുളിൻപ്രതാപം? ൪൨

പുൽപാഴ്ക്കുടിൽക്കുള്ളിൽമുളച്ചുവന്നോ-
രത്തൈവളർന്നിങ്ങനെലോകമെങ്ങും
ചൂടാറുവാൻതക്കൊരുദിവ്യവൃക്ഷ-
മായ്, ആരുകണ്ടൂവിധിതൻവിലാസം? ൪൩

ചെറ്റപ്പുരയ്ക്കുള്ളിലിരുന്നദീപ-
മൊന്നിപ്രകാരംനിജദിവ്യദീപ്ത്യാ
വൻക്രൂരിരുൾക്കുത്തിലമർന്നലോകം
തെളിക്കുമെന്നാരുനിനച്ചിരുന്നു? ൪൪

സഹോദരന്മാരുടെരക്തമൂറ്റി-
ക്കുടിച്ചുസംതൃപ്തിയടഞ്ഞുകൊൾവാൻ
കൊതിച്ചിടും, മാനുഷചിത്തമേ, നിൻ
മിടുക്കമറ്റങ്ങുഫലിച്ചിടുന്നു? ൪൫

പ്രശാന്തിതൻപൊൻകരമേതധർമ്മ-
ക്കോട്ടുംകരിങ്കല്ലറപോലുമോർത്താൽ
ഭേദിക്കയില്ലേതുദിഗന്തരങ്ങൾ
സമ്പൂതമാക്കാതെയിരിക്കയില്ല! ൪൬

ഹാ! ധർമ്മമേ, നിൻതലതാഴ്ത്തിവയ്ക്കാ-
നാരെത്രതാൻവേലകഴിച്ചിടട്ടേ
"ഉയർത്തെഴുന്നേ"റ്റതശേഷലോക-
സുഖത്തിനായ് പാൽകതിർവീശുമല്ലോ! ൪൭



# നിത്യശുദ്ധ

## (കിളിപ്പാട്ട്)

"കുഞ്ഞേ, ഭാമിനി, പൊന്നുമകളേ, ഭാഗ്യംവി-
ട്ടിഞ്ഞങ്ങൾ നോക്കിക്കണ്ടുകാണികൾപഴിയെന്നീ
പോയാലും പിന്തിരിഞ്ഞു നിന്നാക്രുദ്ധിതരാംകണ്ണിൽ
ദൃഷ്ടിയുവാനാശിക്കൊല്ല, താതനാശപിക്കട്ടെ!
വാത്സല്യപ്പിറപ്പാംനിന്നെത്തവം പിതാക്കൾക്കീ
വാർദ്ധക്യകാലത്തിങ്കൽതീരാത്തദുഃഖകാരണമാ
സംഗതിയാക്കീ! നീയി, നിത്തറവാട്ടിൻശുദ്ധ-
മംഗളപ്പൂകളിന്മേൽപാഴ്ച്ചളിതെറിപ്പിച്ചു!
സ്വന്തജീവനെക്കാളും കാമ്യമായ് നിന്നെത്തന്നെ
സന്തതം സംരക്ഷിപ്പോരപ്പിതാവിനെയല്ലോ.
കണ്ണുനീർകുടിപ്പിച്ചു നീയഹോ ചെറുപ്പത്തിൻ
കണ്ണി, നെഞ്ഞിനെയുണ്ടാം സൂക്ഷ്മലോകനദാക്ഷ്യം"?

പെറ്റമ്മതൻചൊല്ലുംകേൾക്കാറുണ്ടവളെ വ-
മൊട്ടുമുണ്ടായില്ലെന്നാലതുകൊണ്ടൊരുമാററം
ഇപ്പോഴുംമുന്നേപ്പോലൊരാൾ വസ്തുരണ്ടായ
തൽപരിശുദ്ധപ്രേമബദ്ധമാനസയ്ക്കുള്ള.
തൻപിതാക്കൾതൻഭിന്നാഭിപ്രായമവളുടെ
ദാമ്പത്യജീവിതത്തിൻകെട്ടഴിച്ചതിൽപിന്നെ
ലൌകികസുഖേച്ഛകളററൊരു വിരക്തയായ്
നാളുകഴിക്കയാണവൾ വീട്ടുകാരെതിർത്തിട്ടും.
ഭർത്തൃബന്ധത്തെശ്ശുദ്ധപ്രേമബദ്ധയായ് വാണ
ഭാമിനിരേഖാമൂലംമാത്രമെവിട്ടിട്ടുള്ളു
മാനസംകൊണ്ടാനാരിതൻപ്രേമസ്വരൂപത്തെ
മാത്രമാരാധിച്ചായുശ്ശേഷത്തെനയിക്കുവാൻ

തീർച്ചചെയ്തുപോയല്ലോ; പിന്നെയെങ്ങനെ പരരുടെ
തീരുമാനങ്ങൾക്കവൾ സമ്മതംകൊള്ളിടുന്നു?
പാവമെന്തിനിവേണം? വീട്ടുകാർക്കവൾ വെറും—
പാവയായ്ത്തീരാത്തതിൽ സങ്കടമിന്നം ഹാഹാ!
അന്തസ്സുകുറെക്കൂട്ടും മറെറാരാളിനെ വേൾക്കാൻ
സന്തതം നിർബന്ധിയ്ക്കുമമ്മയോടൊരുദിനം
താങ്ങുവാനരുതാത്ത സന്താപക്കൊടുംതീയിൽ
താന്തയാമവളേവം താഴ്മയിലറിയിച്ചാൾ.
"മാതാവേ, മടിയ്ക്കാതെന്നിങ്ങളെ ചൊൽക്കിളിപ്പുത്രി
മാനസാനന്ദപൂർണ്ണവാരിക്കൊരുതിയെയും
എന്നാലുമിജ്ജന്മത്തിലൊരുത്തനധീനയായ്
തീർന്നമദ്രോഹം വേറിട്ടേകനെൻറ "തൊടു" പിന്നാൽ
അശുദ്ധപ്പെട്ടുചാനാവതല്ലാജ്ഞാപിച്ചാ—
ലാശയില്ലായ്കശ്ശുഷ്കമന്യനായികയാവാൻ
മാററമില്ലേതും വാഴാം ഭർത്താവു കൂടാതേവം
മാനക്കേടതിലെന്തൊത്തറവാടിനുണ്ടാവും?
നിങ്ങൾതാൻ ഹിതത്തിനായ്ക്കൂണ്ടെന്നുവെച്ചാലും
എങ്ങനെ ഞാനിജ്ജന്മം മൽപ്രാണപ്രിയനുടെ
പ്രേമഭാജനമല്ലാതാവുന്നു മുന്നേ വിധി
പ്രേരണയമ്മട്ടല്ലോ സംഗതിയാക്കിത്തീർത്തു"
ഇത്രയും കേട്ടപ്പോഴേ വർദ്ധിച്ച നിരാശപൂ-
ണ്ടസ്ഥലം വിട്ടാളമ്മ ക്രുദ്ധയായഹോ കഷ്ടം.
നിത്യവും കേൾക്കാറുണ്ടത്തവിനിർമ്മലപ്രേമ—
ത്തപമഞ്ജുളസംഗീതാലാപം മനോരമം
അതിനോടൊപ്പം ശ്രോത്രപുടത്തിലഹോരാത്ര—
മലച്ചുപതിക്കൾതന്നൊതിപ്പിൻ തീക്ഷ്ണധ്വനി.
എങ്ങവൾക്കാനന്ദിപ്പാൻ സമയം. സ്വകീയാന്ത-

ഹംഗവാസിയാം പ്രേമദേവന്റെ സാഹചര്യയാൽ
എങ്കിലുമപ്രത്യക്ഷമൂർത്തിയാം മനസ്സാക്ഷി–
തങ്കയ്യിൽ ധർമ്മച്ചെങ്കോലേന്തി നരലോകാചാര്യൻ–
കരുണാസമ്പൂർണ്ണനായാശ്വസിപ്പിച്ചീടവേ -
ണ്ടാരിലുമവൻ നീതിതത്ത്വോപദേശം ചെയ്‌വൂ.
ജ്ഞാതിവർഗ്ഗത്തിനെല്ലാം താൻ നാഥനായിത്തീർന്ന
പൂതശ്രേഷ്ഠൻ മാരാഗചോദിതയവളെപ്പാർവം!.
മാമൂൽക്കോമരങ്ങളായവരെങ്ങോ, പ്രേമ–
കോമളവിലാസങ്ങൾ ദർശിക്കുമിവളെങ്ങോ?
    പ്രേമമേ, നിൻ പൂപ്പുഞ്ചിരിപ്രഭയോലും
    കോമളമുഖത്തിങ്കൽപ്പാഴ്ക്കരിവാരിത്തേയ്ക്കാൻ
    പാരിലെത്രാപാരക്കൈകളിങ്ങുയർന്നാലും
    പാഴ്ശ്രമങ്ങളിലും തങ്കക്കതിർ നീ പെയ്‌വൂതാക!
കാന്തനെപ്പിരിഞ്ഞന്നുമുതല്ക്കുമുടങ്ങാതെ
സന്താപച്ചുടുകണ്ണീർമാലതന്നാത്മാംശത്താൽ
ദീർഘനിശ്വാസക്കോളിൽ കോർത്തു മാനസക്ഷേത്ര–
വാസിയാമനുരാഗദേവനെയഥാവിധി
ആരാധിച്ചാശ്വസിച്ചുവാണവളുണങ്ങിപ്പോയ്
സൂര്യരശ്മികളേറ്റുവാടിയലതയ്ക്കൊപ്പം
* * * * * * * *
അച്ഛന്റെ നിശ്ചയം ഹാ! കല്യാണകാര്യം സാധ്വീ–
യറിയുന്നേരത്തസ്യാജീവനെത്യജിക്കില്ലേ!
* * * * * * * *
കല്യാണദിനോഷസ്സിലെത്തിയ പുരുഷാരം
വല്ലാതെ പരിഭ്രാന്തചിന്തയാൽ നിലകൊൾവൂ!!
ഭാമിനിയുണർന്നിട്ടി,ല്ലുച്ചത്തിൽ കേൾക്കായൊരു
ഭീമരോദനം! ഹാഹാ!! മംഗളം തവ ശുഭേ!

# ഒരഞ്ചുമനാട്ട്

ചെറുശ്ശേരിരീതി

"ഓമലേ! മാമകസൗഭാഗ്യസർവ്വസ്വ-
ധാമമേ! നീയെങ്ങുപോയിതിപ്പോൾ?
ലേശം ഞാനോർത്തില്ലാ സ്വപ്നത്തിൽ പോലുമീ
ക്ലേശത്തിനുണ്ടവകാശമെന്നായ്".

ദുർമ്മതികയ്യേറ്റം ചെയ്തിതോ നിർദ്ദയം
നിൻമൃദുമേനിയിൽ പെട്ടന്നയ്യോ

എന്നുടെ ജീവിതാധാരമേ! നീയേവ-
മെന്നേക്കുമെന്നെപ്പിരിഞ്ഞതോർത്താൽ

എങ്ങനെ മന്മനം പൊട്ടാതിരിക്കുന്നു?
എങ്ങനെ കേഴാതെ വാഴുന്നു ഞാൻ?

നിന്നിലെ വാത്സല്യഭാരത്താലെന്തോ ഞാ-
നിന്നലെ ദ്വേഷ്യപ്പെട്ടായിരിക്കാം

എന്നു വിലോചനമേറ്റം കലങ്ങി നിൻ
ചേണുറ്റ പൂങ്കവിൾ മങ്ങിമങ്ങി

കൊങ്കപ്പൊൻകുന്നിന്മേൽ പറ്റിപ്പിടിയ്ക്കുന്ന
തങ്കക്കിടാവിനെയങ്കത്തിങ്കൽ

വാമകരാബ്ജത്താൽ താങ്ങിയാക്കുന്തള-
സ്തോമം നിലത്തിഴഞ്ഞീടുംമട്ടിൽ

തെല്ലുവലത്തോട്ടു ചാഞ്ഞു ചുവരിന്മേൽ
മെല്ലവേ ചാരിയും താപം പൂണ്ടും

കാലുകൾ നീട്ടിയുമശ്രുകണങ്ങളു-
ള്ളലവപ്പൊൻകന്നത്തിൽ വീഴ്ത്തിക്കൊണ്ടും

ദീനയായ് ദീർഘനിശ്വാസവും പൂണ്ടു നീ
മൗനമായ് വാണോരവസ്ഥയേവം

ദുഷ്കാലനാടകനാന്ദിയായെത്തുമെൻ
ശുഷ്കാന്തരംഗത്തിൽ ചിന്തിച്ചില്ല.

എന്നാലതിന്നോമലേ, സന്താപം തോന്നുവാ-
നൊന്നാമതോ ചിന്തിക്കിൽ കാര്യമുണ്ടോ?

കാന്തൻ മരിച്ചതെല്ലാം പോയതെന്നോർത്തു
ഭ്രാന്തയായ് വാഴ്കയാവാം നീയും

കഷ്ടപ്പാടെന്തെല്ലാമുണ്ടാകിത്തീർത്താലു-
മിഷ്ടദാരവുമിന്നകന്നോ?

പ്രാണാധിനാഥേ, നീ കാന്തനെക്കാണാഞ്ഞാൽ
കേണുഴന്നീടുവോളായിരിക്കെ

എങ്ങനെ ദീർഘവിയോഗം സഹിക്കുവാ-
നംഗനേ! തയ്യാറായ്ത്തീർന്നിതയ്യോ!

എന്തിനെനിക്കിനി വേഷഭൂഷാദിയു-
മെന്തിനു സർവ്വ സമ്പാദ്യങ്ങളും

എന്തിനിബ്ഭൂലോകവാസവുമാകിൽ
ചെന്താമരാക്ഷി! നീ വേർപെട്ടപ്പോൾ

ദുഷ്കാലമാകും തിരശ്ശീലകൊണ്ടേവം
പുഷ്കരലോചനേ! നിന്നെയിപ്പോൾ

എങ്ങു മറച്ചിതു ദുർവിധിഹാ! കഷ്ടം
മങ്ങുന്നു മന്മനം മംഗലാംഗി!

സുന്ദരി! കോമളപ്പൂനിലാവോലുന്ന
മന്ദസ്മിതാഞ്ചിതത്തുമുഖാംബുജം

പിന്നീട്ടുകാണുവാനെത്തുംതരമാവാ-
തിന്നുഞാനിങ്ങനെകേഴുമാറായ്

പേലവപേലവമാകുംനിൻകൈകൊണ്ടു
താലോലിച്ചോറംതലയിൽകേറി

മാലെന്ന്യേരക്ഷിച്ചുപോററിയമുല്ലപ്പൂ-
മാലയോ വാടിവരണ്ടീമണ്ണിൽ

കേവലമേവംകിടക്കുന്നഹാ ഹാ ഞാ
നാവോളംകണ്ടുഴലാണ്ടുകണ്ണേ!

നീലാഭകോല്യനാവാർകുന്തളത്തിങ്കൽ
മാലതീമാല്യമേ!നീയെത്രനാളം

പുഞ്ചിരിത്തൂകിക്കളിച്ചതില്ലിക്കാഴ്ച
നെഞ്ചകംപൊട്ടിത്തെറിപ്പിക്കുന്നു.

പുഞ്ചിരിപ്പൂനിലാവേററുവികസിക്കും
നിൻചുണ്ടുവാടിവരണ്ടമട്ടിൽ

അന്നുഞാൻകാൺകയാൽമന്മനോദർപ്പണം
തന്നിൽപ്പതിച്ചിതാദുസ്സഹമായ്

സന്താപമേറുന്നുചൊൽവതാരോടാണി
ന്നെന്തിനിച്ചെയ്യേണ്ടുദൈവമേ!ഞാൻ?

നിൻകടംതീർന്നപ്പോൾസങ്കടംസൗജന്യ—
സങ്കേതംനീയിങ്ങുതന്നാതാമോ?

എന്നാംഗത്തുമരത്തയ്യിൽകളിക്കുന്ന-
പൊന്നിൻനിറമാണ്ടോരോമൽക്കിളി-

കണ്ണുകൾക്കാനന്ദപീയൂഷംതൂവിയ
പൂർണ്ണേന്ദു, മൽപൂർവ്വപുണ്യപുഞ്ജം,

മാമകചിത്തസ്ഥയാകിയദേവി, യെൻ
പ്രേമമിതനോരതങ്കത്താലം,

എൻകണ്ണുരണ്ടുംഫുള്ളിപ്പിക്കുംശബ്ദത്തെ
ത്തുകിയോരാമന്ദപ്പെൺകോകിലം,

എന്നുടെഗേഹത്തിൻഭദ്രപ്രദീപം, ഹാ
സൗന്ദര്യദേവത, മേൽപ്രേയസി,

ഹാകഷ്ടംശേഷംഞാനെങ്ങനെചൊല്ലേണ്ടു!
പോകട്ടെ ദുർദൈവദുശ്ചേഷ്ടിതം!!

ഇന്നലെക്കണ്ടൊരുസൗന്ദര്യസങ്കേതം
ഇന്നത്തെവെണ്ണീറായ്; മാറികാലം!

ദുർദൈവക്രൂരത്ത, നിൻജാലമിതാരെയാ
ണവ്വിയിൽകൺകെട്ടിച്ചുററിക്കാത്തു!

പാരിടംക്രൂരതാകൂപത്തിൽതാഴുന്നോ
പാരമെൻകണ്ണുമയങ്ങീടുന്നോ"

എവംഞാൻദുസ്സ്വപ്നംകണ്ടുപിടഞ്ഞെണീ–
റ്റാവിലചിത്തനായ് കേഴുംനേരം

അയ്യോമൽകാന്തനെന്താമയമെന്നോതി
മയ്യേലുംകണ്ണിയാളെത്തുകയാൽ

നാണവുംമോദവുംപൂണ്ടുടൻകട്ടിലിൻ
താണുഞാൻകാന്തയോ...........



# ഒരു നിരാശാപരിണാമം

പ്രാണാധിനാഥ, ശിവനേഹതഭാഗ്യയിന്നാ
ളച്ഛന്നാന്നിൻപാവനപദത്തിലഴക്കചേർപ്പൂ!
വാണാലുമായത്തുപൊറുത്തവിടുന്നു, ഞാന-
ക്ഷീണാധിപൂണ്ടുമരുവേണ്ടവളല്ലിനിത്യം? ൧

സീമാതിഗപ്പുതുപുകൾപ്പുതിവീശിവാഴും
ശ്രീമാൻഭവാനെവിടെയെങ്ങിവളെഴ, പക്ഷെ
നാമാദ്യമീയകലമത്രഗണിച്ചതില്ല
പ്രേമാന്ധരായ്‌വഴിപിഴച്ചടിവച്ചമൂലം ൨

ഞാനദ്ദിനങ്ങളിലുമീവകയാകമാനം
നാനാതരത്തിലുമഹോകരുതായ്കയല്ല
മാനാതിഗത്വരയോടെങ്ങനെയോഭവാനിൽ
ത്താ, നാപതിച്ചുമമനിർമ്മലരാഗമേവം ൩

നന്നായ്, മഹാപ്രണയനിമ്നഗയാത്തുപാഞ്ഞി
ട്ടുന്നാളിലാരൊരുവനായതിനെത്തടുക്കും?
ചെന്നാപതിയ്ക്കുമതുസിന്ധുവിലെന്നുതന്നെ
വന്നാലു; മോക്കിലിതുലൗകികരീതിയല്ലോ ൪

മുജ്ജന്മബന്ധകൃതമാമനുരാഗമാവാ-
മിജ്ജന്തുവിൽദൃഢമുറച്ചതിവണ്ണമോർത്താൽ
ഇജ്ജന്മമെന്തു വിധി, നാമൊരുമിച്ചിടായ്‌വാൻ
മജ്ജാതകപ്പിഴയെതിർത്തുകഴിഞ്ഞുതാനും ൫

താഴാത്തൊരുൾപ്രണയമീയഗതിക്കിദാനീം
പാഴായ്, വിജാതിയിലണഞ്ഞതല്ലമൂലമെന്നോ

വാഴാംപിരിഞ്ഞിനിയതേഗതിയുള്ളു; ചുമ്മാ
കേഴായ്കനല്ലതു്; ഭരിയ്ക്കുനിരാശചരം ൩൭

എന്മാനസാലയമിതിൽപ്പുരിശുദ്ധപൂജാ-
സന്താനമേററധിവസിപ്പൊരു ദേവദേവൻ
സമ്മാന്യനങ്ങൊരുവ,നായതിനില്ലമാററ-
മിമ്മാനുഷപ്പുഴുവിനാമരണം വിശങ്കം ൩൮

ഓമൽപ്പുകൾപ്പൊലിമ വിട്ടിവളെപ്പിരിക്കാൻ
പ്രേമംതെരുക്കിടുവതുണ്ടവിട്ടതെന്നായെന്നാൽ
ഹാമന്മനസ്സുസഹിക്കുവതില്ല, കാന്ത-
ന്നീമട്ടിലുള്ളൊരുകുറച്ചിലിയററുവാനായ് ൩൯

ആലോചനാകോമളകളേബരകാന്തിയും, തൽ
കാലോചിതപ്രതിനവാശയഗർഭവാക്കും,
ആലോകനീയവദനാബ്ജവിലാസവും, ദുഷ്-
കാലോഗ്രഗാഢകരഘോരനിദാനമായ് മേ! ൪൰

കാന്താ, മയങ്ങിമമകണ്ണിണ, കഷ്ടകാല-
ഭ്രാന്താലടഞ്ഞു ചെവി, ഹാ മരവിച്ചു ദേഹം
എന്താണു ചെയ്യുന്നിനി ഞാൻ, ഹതദൈവമെന്നോ-
സ്സന്താപസിന്ധുവിതിലങ്ങിനെമുക്കിടുന്നു ൪൰൧

എല്ലായ്പൊഴുംദുരിതസഞ്ചയദുർവ്വിലാസ-
ത്തല്ലാൽത്തകർന്നു തരളീകൃതചിത്തയായ് ഞാൻ
വല്ലാതെതാങ്ങുമൊരുജീവിതഭാരമെന്തേ-
ന്നില്ലാത്തകഷ്ടതയുരച്ചുതെളിച്ചിടുന്നു! ൪൰൨

കഷ്ടോശരീരമിതു, ദുർഘടദുഷ്ടദൈവ-
ത്തല്ലോകടപ്പു, മതുമേററു സഹിച്ചിവണ്ണം
എല്ലാന്നറുങ്ങി, ബലമീയബയുക്കുതെല്ലു
മില്ലോർത്തുനോക്കിലിനി; ഞാനൊരുസാധുവല്ലേ

എൻപ്രാണവല്ലഭ, ഭവാനൊടുചേൎന്നിടാതെ
ഞാൻപ്രാണനെന്തിനിനിയും നെടുനാൾ വഹി-
തൻപ്രാഭവാനുഗുണമായനുരാഗമേ, നീ (ച്ചൂ
സംപ്രാപ്തമാക്കിടുവതെന്നിഹ ഭവ്യകാലം? ൯൪

ഹാ, മച്ചിരോലിഖിതമെന്തിനു ചൊൽവു ഞാൻ, സൽ
പ്രേമപ്രകർഷമതിയാം പ്രിയ, ഹാ ഭവാനോ
ഈ മന്ദഭാഗ്യയെ വെറുക്കുക, നിത്യദുഃഖ-
സ്തോമം ഭുജിപ്പതിനൊരുങ്ങുകതെന്തിനങ്ങോ! ൯൫

കാന്താ, പ്രയോജനലവം കലരാതെ കേട്ടോ-
രെൻതാണജീവിതമതിങ്ങനെ പോയിടട്ടെ
സന്താപമേതുമിതുപാൎത്തിയലാതെയങ്ങു
ന്നെന്താകിലും ചിരമിരിയ്ക്കുവതെൻറസൌഖ്യം. ൯൬

ഇഷ്ടം മദീയമരുളാം പ്രിയ, ഹാ! ഭവാനൽ-
കൃഷ്ടൻ, തവാവമതിയെങ്ങനെ ഞാൻ സഹിയ്ക്കും?
കഷ്ടങ്ങളേററിടുകിലെ, ന്തിവളായതായു-
ശിഷ്ടം വരയ്ക്കുമിതുപോലെ സഹിച്ചു വാഴാം! ൯൭

നന്മപ്രദം വരവധൂവരരായടുത്ത
ജന്മത്തിലെങ്കിലുമഭീഷ്ടമുറയ്ക്കു നമ്മൾ
സന്മംഗളത്തൊടു വസിയ്ക്കുവതിന്നു സാക്ഷാൽ
ചിന്മംഗളപ്പൊരുളനുഗ്രഹമപ്പൊഴേകും. ൯൮

പ്രാണപ്രിയാ, വിരഹമെ, ന്നനുരാഗഭദ്രാ—
കണ്ണോടിനമ്മളുടെകൈവശമുള്ള കാലം
പ്രാണൻനശിച്ചിടുകിലുംശരിയായ്‌തെളിഞ്ഞു
കാണാം, മനശ്ശരമതിൻമഹിതപ്രഭാവാൽ! ൧൮

എന്നാലുമുഗ്രതരദുർഘടഭൂനിവാസ-
ത്തിന്നായ്‌ഭവാനൊരവലംബവുമാർന്നിടാതെ
എൻനാഥ, വാഴ്കതനിച്ചതു, തങ്ങളിതൊന്നാ—
ണിന്നാഗ്രഹംമമ; വരിയ്ക്കണമന്ന്യയെത്താൻ. ൧൯

ചില്ക്കാതലിൽ–സകലരാഗവിരാജിതങ്ങൾ
തല്ക്കാലമെൻമനമിതിങ്ങനെചേർത്തുനിത്യം
മൽക്കാന്തനെപ്രതിനയിക്കുവതുണ്ടുസൌഖ്യ
മേൽക്കാത്തജീവിതമിതാമരണംവിശുദ്ധം ൨൦

എൻശക്തിപോൽപ്രണയരാഗമധൂളിശൂന്യാ—
കാശത്തിലെങ്ങുമൊരുപോലതുനാൾവരയ്ക്കും
പൂശട്ടെ, ഞാൻ, തവവിലാസവിശേഷമെല്ലാ—
മാശയ്ക്കുടുത്തപടിനോക്കിരസിച്ചിടട്ടെ! ൨൧

അല്ലായ്കിലെൻപരമപാവനരാഗമൊന്നായ്
ചൊല്ലാർന്നവിശ്വഗുരുവിന്റെപദാംബുജത്തിൽ
വല്ലായ്മതീർന്നിടുവതിന്നിനിഞാൻസമർപ്പി—
ച്ചുല്ലാസനിത്യസുഖശാന്തിയടഞ്ഞുകൊള്ളാം. ൨൨

എന്നെമറന്നിടണമ, ങ്ങിതുമാത്രമല്ലാ—
തിന്നുമില്ലവലുതായൊരപേക്ഷനാഥാ
സന്ദേഹമൊട്ടുമിതുപാർത്തിടവേണ്ട, മേലാ—
ലെന്നാത്മമേവിലസിടട്ടെവിശിഷ്ടരാഗം! ൨൩



# "കൺമിഴിച്ചില്ലാ"

(കേക)

"അച്ഛനെ, ങ്ങെവിടെപ്പോ"യെന്നോട്ടക്കൂടാതെവ-
മുച്ചത്തിൽകരഞ്ഞുകൊണ്ടൊരുനാളുഷസ്സിനെ
കണ്ണുനീരിററിപ്പിച്ചുകൊണ്ടൊരാൺകുഞ്ഞുംതാപ-
ക്ഷുണ്ണനായ്ഞെട്ടിപ്പിടഞ്ഞെഴുന്നേററിരിക്കവേ!
നിത്യവുംകൂടെത്തന്നെകൊണ്ടുപോയ്ശീലിപ്പിച്ച
പുത്രനെക്കൂടാതിന്നുപോയതെങ്ങാവാംതാതൻ?
എന്തെല്ലാംകൊടുക്കട്ടേ, മാതാവുസമാധാന-
മെത്രതാൻചൊരിയട്ടെ"മററുള്ളോ,രവയൊന്നും
താതനെക്കാണാഞ്ഞുള്ളകുഞ്ഞിൻെറസന്താപത്തീ
യേതുമേകെടുത്തുവാൻപ്രാപ്തിയുള്ളൊന്നായില്ല.
അമ്മയോമൗനംപൂണ്ടുനിശ്ചേഷ്ടയായിത്തീർന്നാ-
ളമ്മകൻതൻനിർബ്ബന്ധഭാരത്തിൻവലിപ്പത്താൽ
ഭർത്തൃവിപ്രയോഗാർത്തയാകിയതന്നാലിക്കെണ്ട
കർത്തവ്യബോധം, പാവംചെയ്യുതെന്തപ്പോൾഹാഹാ!
ഭ്രാന്തനോ,മൂഢാത്മാവോ,ഭക്തനോ,വിജ്ഞാനിയോ,
ശാന്തനായ്മരുവുമീമൗനിയെന്നോരോരുത്തർ
ശങ്കിച്ചുചുററുംനില്ക്കേനിശ്ചലാത്മാവായേകൻ
ശങ്കരനാമാമൃതമാസ്വാദിച്ചനാമയം
ധ്യാനനിഷ്ഠനായ്വാഴ്വൂ,നിസ്തുല്യവൈരാഗ്യത്താൽ
മാനസസ്ഥൈര്യംപരംപൂണ്ടുപാത്തറയൊന്നിൽ
അക്കൊട്ടുംകാട്ടിൻമദ്ധ്യേഭസ്മരുദ്രാക്ഷജടാ-
വല്ക്കലാദികൾപൂണ്ടുകണ്ണടച്ചിരുന്നീടും

മാമുനിതൻെറമടിത്തട്ടിങ്കൽച്ചേൎത്താനൊരു
കോമളക്കിടാവിനെയുജ്ജ്വലമായാബന്ധം.

പൈതലോ കരയുന്നമ്മയെ വിളിപ്പൂം കാ–
ണ്മതുമില്ലെന്നാൽഭാവഭേദമാമുനിക്കപ്പോൾ

കണ്ണുനീരിനാൽത്തെല്ലു മലിക്കാനരുതാത്ത–
വണ്ണമീയാളിൽ ചിത്തമുറച്ചുകഴിഞ്ഞുപോയ്

ഇന്നലെവരെനീറിപ്പുകഞ്ഞോരിത്തീക്കബന്ധം
ഇന്നത്രേ കത്തിജ്ജ്വലിച്ചീടുവാനിടയായീ!

ഒററനാൾകൊണ്ടുണ്ടായമാററമല്ലിതുപാൎത്താൽ
മുററിപ്പോയിദ്ദേഹത്തിൻമാനസംവിജ്ഞാനത്തിൽ.

ബന്ധമുക്തനായ്ത്തീൎന്ന പിതാവിൻമനസ്ഥിതി–
യെന്തു? പൈതലിൻ ചിത്തവൃത്തിയെന്തിതു പാൎത്താൽ

വിരക്തൻപറഞ്ഞു:—“ഞാനല്ലനിൻതാതൻസൎവ്വ–
വിശ്വൈകപിതാവായദൈവമാണദ്ദേഹത്തിൻ

തൃപ്പദംഭജിയ്ക്കനീയൎത്ഥമില്ലാതീവണ്ണം
തപ്പിയാൽഫലമെന്തു? പൊയ്ക്കൊൾക ശുഭമസ്തു”.

വാക്കിതുകേട്ടപ്പോഴെനൈരാശ്യക്കടലിൽത്താണു
വാവിട്ടുകേണാനവനച്ഛൻെറമുഖംനോക്കി

സിദ്ധൻെറ സംസാരത്തിൻപൊരുളപ്പൈതൽക്കുണ്ടോ
സിദ്ധിപ്പൂ; കരച്ചിലാണവൻതൻപ്രത്യുത്തരം!

അച്ഛനെക്കണ്ടിട്ടാനിൻകാലത്തെക്കരച്ചിലീ
യന്തിയ്ക്കുംകുറയ്ക്കുവാൻഭാവമില്ലേ? നോക്കുഞ്ഞേ

മനുഷ്യാ; നിൻനിശ്ചയമെത്രനേരത്തേക്കാണോ
ന്നുറങ്ങിയുണരുമ്പോഴെന്തുനിൻവികാരങ്ങൾ?

പൈതലേ!മടിവിട്ടുപോരികവേഗംനിന്റെ—
താതനിന്നലെവരെക്കണ്ടരീതിയിലല്ലാ
ഇന്നിതാവിരക്തികൈവന്നതാപസനായി-
ത്തീൎന്നു നിൻഭാവിശ്രേയസിന്നനുഗ്രഹിക്കുന്നു.

പഞ്ചസാരയുംപാലുംഭൎത്താവിൻമുമ്പിൽവച്ചു
ചഞ്ചലമനസ്സയായ്‌നിന്നീടുംമനോജ്ഞാംഗി
കണ്ണുനീരൊലിപ്പിച്ചീടുന്നുയേ;കാന്തനാമി-
പ്പുണ്യവാനിരിയ്ക്കുണ്ടുമിടത്താണിരിക്കുന്നു.

സൗഖ്യസങ്കേതസ്ഥാനംതന്നെടെവിശിഷ്ടമാം
സൗധമല്ലിക്കാടെന്നാണിദ്ദേഹംകരുതുന്നു.

രുക്ഷാബാധയാണെന്നാജ്യോത്സ്യാഭിപ്രായത്താൽനീ
ത്രുക്ഷമായ്‌വ്യസനിപ്പൂമൗഢ്യജൃംഭിതമയ്യോ!

വൈരാഗ്യരുചിപററിപ്പോയനാവിൻശുദ്ധ-
നീരുമാവെറുംകാട്ടുകിഴങ്ങുമത്രേയിഷ്ടം.

നിങ്ങൾതന്നനുരാഗഫലമാമിക്കുഞ്ഞിനെ-
യിങ്ങനെകരയിക്കാതങ്ങനെയെന്നാകിലും

കൊണ്ടുപോകുകസുഖജീവിതംനയിയ്ക്കുവാൻ
വേണ്ടവസ്തുക്കളിദ്ദേഹത്തിന്റെതായുണ്ടല്ലോ

സമ്പാദ്യമെന്തീയാൾക്കുവീതിക്കാനരുതാത്ത
സായൂജ്യധന,മതിലോഹരിലഭിക്കുവാൻ

വാദമുണ്ടെങ്കിൽസൎവ്വസാമ്രാജ്യാധിപനായി
വാഴുമാന്യായസ്ഥന്റെവിധിയ്ക്കുനമിക്കനീ!

കൺമിഴിച്ചില്ലാത്യാഗി,തൻതിരുമുമ്പിൽത്താണ—
പെൺമണിമോഹാലസ്യമാൎന്നിട്ടുംവിധിബലാൽ!!

—o—

# പ്രേമമേ, നീതാൻ ജയിപ്പൂതാക!

മെറുഗ്ഗേരി—രീതി

സ്വാതന്ത്ര്യസാമ്രാജ്യംതന്നിലെപ്പൌരനാ—
യേതുനാൾ വാഴാൻമേ ഭാഗ്യമുണ്ടായ്,
എന്നെനിക്കദ്ധ്യാത്മജ്ഞാനത്തിൻലേശവു
മെന്നിയേ ദിവ്യതേജസ്സുകാണായ്,
അക്ഷരാഭ്യാസവുമില്ലാത്തോരെന്നാവാം
സാക്ഷാൽകവിതയെനിക്കുണ്ടായി,
പ്രേമമേ, ത്വൽസമീപത്തിലെട്ടുക്കാൻ സ—
പ്രേമംനീയെന്നനുവാദംനൽകി,
ലേശവുംദുഷ്ടവിചാരങ്ങളാ—
ലാശയംദുഷ്ടമായ്ത്തീർത്തീടാതെ
കന്മഷഹീനമാംനിന്നിളംപുഞ്ചിരി
കണ്ടുഞാനാഹ്ലാദംപൂണ്ടതെന്നോ,
ശാശ്വതസൗഹാർദ്ദസൗഭാഗ്യംപൂണമാ—
ശ്ശൈശവകാലമെ, വെൽക വെൽക!!
ബാല്യത്തിൽതാവകാരാധകനാകയാ—
ലല്ലലറിഞ്ഞില്ലെൻപ്രേമമെ, ഞാൻ
ആവശ്യത്തള്ളിച്ചു, ലോകവുമായെന്നെ
യായിടക്കേതുമെബന്ധിച്ചില്ല,
വല്ലതുംതിന്നെങ്കിൽതിന്നു ഞാ, നെപ്പോഴു—
മുല്ലാസമാർന്നുകളിക്കയായി,
എന്നുടെശൈശവലീലകൾകണ്ടുള—
വെന്നിയേസന്തുഷ്ടമാനസരായ്,

മാതാപിതാക്കന്മാരാനന്ദസിന്ധുവി-
ലേതാനുംകാലം കളിച്ചിരിക്കാം,

ഞാനൊരത്യുന്നതസ്ഥാനത്തിൽത്താനെത്തി-
ക്കാണുവാനാശിച്ചിരുന്നിരിക്കാം,

യൌവ്വനയുക്തനായ്ത്തീർന്നിതിപ്പോഴെന്നോ
കാലചക്രത്തിന്റെ ചംക്രമണം!

മായതൻവൈഭവംനോക്കുക നിസ്സംഗ-
മായമന്മാനസംമാത്രതോറും

ലൌകികബന്ധത്തിലുൾപ്പെട്ടുവല്ലാതെ
ശോകാന്ധമായിബ്ഭവിച്ചിടുന്നു.

ശീതാതപാദികളേശാതെനിർമ്മല
ശീലരാംബാലകന്മാരുമായി

സന്തോഷംപൂണ്ടുകളിച്ചോരനാളുകൾ —
സമ്പാദ്യകാലങ്ങൾനിസ്തുലങ്ങൾ

പാപത്താൽകൈവിട്ടു;കാണുമാറില്ലിപ്പോ
പാവനസ്നേഹമാർന്നകണ്ണേയും (ൾ

പോയ്പ്പോയബാല്യമേ,നിൻമൃദുഹാസംഞാ-
നെപ്പോഴൊരിക്കലിനിക്കാണുന്നു?

നിർമ്മലമായിരുന്നുള്ള മന്മാനസം
ദുർമ്മദംപൂണ്ടിട്ടിരുണ്ടുപാടേ.

ദുർവ്വികാരാക്രാന്തമായിരുൾകെട്ടിപ്പോയ്;
നിർവ്വാഹമെന്തിനിച്ചിന്തിക്കുകിൽ

എന്നിനിപ്രേമമേ,കാണാവുന്നു ഞാൻ
നിന്നിളംരശ്മിതൻകന്ദളങ്ങൾ!

ഞാനിന്നന്നിന്നിൽനിന്നൊരുൾക്കലേയമായ്
ദീനനായ് പ്രാപഞ്ചികാർത്തിമൂലം

സന്തോഷസംഭ്രാന്തനായിഞാൻലൗകികാ—
ബന്ധമറിയാതെയാത്രചെയ്കേ

പാപത്തിൻകാരാഗാരമൊട്ടേറെയെൻ വഴി
പാരംവെടിഞ്ഞുമറിഞ്ഞുകണ്ടിൽ.

പാവനമായമന്മാനസഭിത്തിയിൽ
പാപിഷ്ഠരാരോനിമിഷംതോറും,

കുത്തിക്കുറിക്കമെദുർമ്മന്ത്രസാരത്താ—
ലെത്രയ്ക്കെൻമട്ടാകെമാറിപ്പോയി.

പ്രേമമേ,താവകതേജസ്സുകാണുവാൻ
കാമിച്ചിങ്ങിങ്ങുനടക്കുന്നേരം

ആരയ്യോകണ്ണിണപൊത്തിപ്പിടിക്കുന്ന
ഘോരാന്ധകാരദുര്യോഗശക്ത്യാ!

എന്നിട്ടുംജീവിച്ചിരിക്കുവാനാഗ്രഹം
കുന്നിച്ചീടുന്നുനിമിഷംതോറും

ഹാ! ഹാ! മനുഷ്യനിൻയാത്രയിതെങ്ങോട്ടീ-
മോഹത്തിനെങ്ങുമറുതിയില്ലേ!?

ശാശ്വതപ്രേമമേ! താവകാനുഗ്രഹ-
മേശാത്തകാമപരവശന്മാർ

യൗവ്വനയുക്തന്മാരസ്ഥാനേനിൻ പേരി—
ത്തല്ലിൽപറഞ്ഞുദ്ഘോഷിപ്പിച്ചാലും

നീയല്ലോമർത്ത്യനെമർത്ത്യനാക്കീടുന്ന
മായതന്നോമനസ്സൽസന്താനം

നിൻകളഗാനത്തിൻമാറ്റൊലിയെന്നെന്നു-
മെൻകർണ്ണയുഗ്മം കുളുർപ്പിക്കട്ടെ!

ശാന്തിസങ്കേതങ്ങളം—നിന്റെ ശുദ്ധമാം
ശാശ്വതതേജോവിലസിതങ്ങൾ

കണ്ടുകണ്ടെന്നെന്നുമാനന്ദക്കോൾമയിർ
പൂണ്ടു ഞാൻ വാഴട്ടെ വീതതാപം

മാമകമാനസാനന്ദൈകഹേതുവാം
പ്രേമമേ! നീതാൻ ജയിച്ചുതാക!!

—o—

കേരള സാഹിത്യ അക്കാദമി

## ഒരു വീരവ്രതം

നിജസഹജർ, ഗുരുക്കളുറ്റബന്ധു-
വ്രജമിവരൊക്കെ മരിച്ചൊരാജിഭൂവിൽ
ഭുജബലമഹിമാവെഴുന്ന നാഗ-
ധ്വജനൊരു മുക്കിലതാ കിടപ്പൂതാനേ ൧

നയനയുഗമടഞ്ഞു, മാജയശ്രീ-
നിയതവിലാസിമുഖാംബുജം കരിഞ്ഞും
പ്രിയതനവധികം വിളർത്തു, മത്യാ-
മയനില, യാനരനാഥനേ ഗ്രസിച്ചു!! ൨

അവയവമഖിലം മുറിഞ്ഞു കീറി-
ച്ഛിവശിവ മേനി നിണത്തിലാണ്ടു നീളെ
അവശതയുടെ ലക്ഷ്യമായ് ധരിത്രീ-
ധവനുടെ ചുണ്ടു വരണ്ടിരുണ്ടു രണ്ടും. ൩

ഇരുകരകൾവരണ്ടതിൻനടുക്കാ-
യൊരുചെറുതോടിടയററുനിന്നിടുംപോൽ
പെരുതുനിണമൊലിച്ചുണങ്ങിഢിണ്ടു-
ള്ളൊരുമുറിവിൽക്കടുചോരകെട്ടിനിൽപ്പൂ. ൪

അലമഴലൊഴിവാനിടത്തുകൈയ്യാം
തലയണയാൽതലതെല്ലുയർത്തിമന്നൻ
ഉലകിൻ—നിണമെഴുംവെറുംനിലത്താ
ബ്ബലനിധി,ഹാ!വിധി-വീരശയ്യകൊൾവൂ! ൫

അവനിപനതിരക്തനായ്തദാനീ-
മവനിയൊടുള്ളൊരുസംഗമത്തിനാലോ
ധ്രുവമിതുവിധമായ്ക്കിടന്നിടുമ്പോ-
ളുവശതരംനെടുവീർപ്പുവിട്ടിടുന്നു. ൬

ശിവശിവമണിമാളികത്തളത്തിൽ-
ഭുവനമനോഹരമായകട്ടിലിന്മേൽ-
നവപരിമൃദുപട്ടുമെത്തയിൽ,—ഭൂ-
ധവനവനെത്രസുഖിച്ചിരുന്നുമുന്നം! ൭

മണിമയമഹിതാസനം,മഹീഭൃ-
ന്മണിയിവ,നീരണഭൂമി,യേവമെല്ലാം
പണികരുതിടുവാൻ;മഹേന്ദ്രജാല-
പ്പണിയിതചിന്ത്യമശേഷലോകശില്പിൻ! ൮

അരികിൽനൃപമണിയ്ക്കുസാഹചര്യം
പരിചിൽനടത്തിയരാജകിങ്കരന്മാർ
ഹരിഹരി!പിരിയാതിരുന്നവർക്കും-
ശരി—കണികാണുവതിന്നുമിപ്പൊഴില്ല. ൯

പരിചരണവിധിയ്ക്കനേകഭൃത്യ-
പ്പരിഷകളില്ലരികത്തിലെങ്ങുമെന്നാൽ
പരിസരചരകാളികളിവറ്റും-
പരിചിലതിൻകുറവാകെനീക്കിടുന്നു. ൮

പ്രകൃതി കൃതസഹായമാത്രനായി
സ്സുകൃതിനിലത്തധുനാകിടന്നിടുന്നു!
അകൃതകരസികത്വമാർന്നചേർക്കാ
പ്രകൃതമിതോർക്കിലഹന്തൊരിന്ദ്രജാലം ൯

ഇവനയി! വസുധേ! ഭവാങ്കഭാഗ-
ത്തവശതതീർത്തുകിടന്നുകൊൾവതിന്നായ്
ഭവതിചെറുതിടംകൊടുത്തുമോദാൽ;
ശിവശിവ! നിന്മറിമായമാരുകണ്ടു. ൧൦

ഒരുചെറുഗൃഹമല്ല, സൂചികുത്താ-
നരുളുകയില്ലിടമെന്നശാഠ്യമോടേ
അരുളിയവനിലുത്ഭവിച്ചൊരങ്ങേ-
ക്കരുണയവർണ്ണ്യ; മതിന്നുകുമ്പിടുന്നേൻ ൧൧

മതി, നിജകുലജാവനീമണാള-
സ്ഥിതിഗതികേട്ടനുകമ്പവാഞ്ഛയാലോ
അതിപരവശനായുദിച്ചുവേഗം
ക്ഷിതിപവിഷാദവിനാശനാർത്ഥമപ്പോൾ!

സദയമമൃതരശ്മി, മേല്ക്കുമേൽതൻ-
വദനഗളൽക്കുളിർപ്പുഞ്ചിരിക്കുഴമ്പാൽ
തദനുനൃപശിഖാമണിയ്ക്കുവാസ്സ്കം
ശമവിവശതചമപാകരിക്കയായി ൧൩

പരവശതപരാജയത്തിനാല-
ന്നരവരനേററതകത്തൊതുക്കിമെല്ലെ,
നിരവധികനിസർഗ്ഗരാജസശ്രീ-
കരനവ,സജ്ജലരാജദീപ്തികണ്ടു ൫൬

അതിമൃദുലകരത്തിനാൽത്തലോടി-
ക്ഷിതിപനശക്തികൊടുത്തിതോഷധീശൻ
പ്രതിദിനമിതുപോൽത്തുണച്ചിടുംസ-
ന്മതികൾനിരാശ്രയരെക്കൃപാർദ്രരായി. ൫൭

നിയതിഗതിനിനയ്ക്കിലും,കഠോര-
ക്രിയപലതുംനിരുപിയ്ക്കിലും,കുറച്ചും
ദയ, മഴ,ലിവതീണ്ടിയില്ല;ചന്ദ്രാ-
ന്വയതിലകനിവ്വയോവിഷാദഹേതു? ൫൮

ഒരുപുരുഷനടുത്തുചെന്നുടൻഹാ!
കുരുവരനൊപ്പരിവീക്ഷചെയ്തനേരം
ഒരുപടിവിഷമി,ച്ചിവണ്ണമോനി-
ന്തിരുവടി"എന്നിടറിപ്പറഞ്ഞുപോയി ൫൯

അഥരിപുഭയമോർത്തണഞ്ഞദൂതൻ
പ്രഥമസമീക്ഷണശങ്കദൂരെമാററി
വ്യഥകളൊരുകണക്കൊതുക്കി,രാജ-
പ്രഥമനൊടപ്പൊഴിവണ്ണമോതിമന്ദം ൬൦

"കുരുവര!ശശാങ്കവംശപുണ്യ-
പൊരുളിനെഴുന്നൊരുമൂലമേ!നിതാന്തം
തിരുവടിവിജയീഭവിക്കമേന്മേൽ
പുരുതരശത്രുകുലപ്രമാഥിയായി ൬൧

മിളിതരസമനസ്ക! നിന്റെ ബാല്യ–
ക്കളിവിളയാട്ടമകം കുളുർക്കെ നോക്കി
തെളിവൊടു മിഴിനീർ പൊഴിച്ചതില്ലി–
ങ്ങുളിതവിലോചനനാദ്യ; മെത്ര ഭാഗ്യം ൨൨

കരതളിർ നയനത്തിൽ നിന്നെടുക്കാ–
നരനിമിഷം കളയാതെ ബുദ്ധിമുട്ടി,
പരവശതരയായി വാഴുമമ്മ–
യ്ക്കുരച! ഭവാനരുളേണമാത്മസൗഖ്യം ൨൩

കളതരവചനാമൃതം ത്വദീയം
പുളകമെഴും വിധമാസ്വദിച്ചനല്പം
വളരുമഴലശേഷമുള്ളിൽ നിന്നും
കളയുവൊരത്തിരുമേനി–നിന്റെ താതൻ, ൨൪

ശിവശിവ! പരിതാപവഹ്നിയിൽ പെ–
ട്ടവശതമൂത്തു വിലാപവാക്കനേകം
തവ സവിധമണഞ്ഞുണർത്തുവാനാ–
യിവനെയയച്ചു; സമാശ്വസിക്കു രാജൻ! ൨൫

പ്രിയസുത; ഹ, ഹ, നീയൊഴിഞ്ഞു മറ്റെൻ–
പ്രിയസുതരെന്നൊവെടിഞ്ഞു വാനിടത്തിൽ
നിയതമധിവസിപ്പതോർത്തു മന്നേ–
ലുയരുമഴ,ല്ക്കതിരെങ്ങതോർത്തു നോക്കൂ. ൨൬

പെരിയൊരു പകതാൻ സഹായമായ് നീ–
യരികളൊടെന്തിനു നേർക്കുവാൻ നിനച്ചു?
അരിയ ബലികൾ നിൻ പ്രിയാനുജാത–
പ്പരിഷകളെ? ങ്ങിനി നീ മടങ്ങുകണ്ണേ! ൨൭

മതിതനയ! രണം; ക്ഷണാന്തരേഗം
ക്ഷിതിരമണം കൈവെടിയുന്നതാണു പാൎത്താൽ
ഇതിലു പരിഗ്ഗണനം; ജഗൽപിതാവിൻ
സ്മൃതിമതി; നിത്യസുഖം ലഭിക്കുമപ്പോൾ. ൨൮

സരസസമിവിടേയ്ക്കു വന്നമന്ദേ-
തരുജമാററി മനസ്സുഖത്തെ നൽകാൻ
പരമഗുണകരം മഹൗഷധം നിൻ-
സരസതരം വചനാമൃതം മനോജ്ഞം. ൨൯

ശതതനയസവിത്രി തൻെറ വന്ധ്യാ-
വ്രതമിതിലെത്ര വിശേഷമായിരുന്നു;
സതതമഴലിവൾക്കുദിപ്പുതാമോ
സുത; വിധിയാവിധമാക്കിവിട്ടിരുന്നാൽ ൩൦

തനയശതമെനിക്കു ലബ്ധം; എന്നാൽ
ഘനപരിതാപകഠോരവഹ്നിമാത്രം
മനതളിരിലുയൎത്തിവച്ചുമേലി-
ജ്ജനമതിനാലനിശം ദഹിച്ചുകൊൾവാൻ. ൩൧

ഘോരം പുന്നാമമാകും നരകമതിലിവൻ
ചെന്നു ചാടാതിരിക്കാൻ
പാരം യത്നിക്കുവാൻ നീയൊരുവനിഹ മമ
പ്രാണനായുള്ളതിപ്പോൾ
വീരശ്രീവാഞ്ഛയൊന്നാലതുകളയരുതേ
മേലില്ല, നാക്കിപ്പാത്തി-
ച്ചീരൻ വാവിട്ടുകേണാൻ, ശിവശിവ; കഠിനം
സഞ്ജയൻ തൻെറ വാക്യം. ൩൨

---

## II

ഘോരാർത്തിവാരാന്നിധിമഗ്നനാംസുധാ–
കരാന്വയോത്തംസമവൻസുയോധനൻ
നേരായവാത്സല്യഭരംനിറഞ്ഞിടു–
ന്നോരാപ്പിതാവിൻമൊഴികേട്ടനന്തരം ൧൧

പാരംപുകഞ്ഞുള്ളിലെരിഞ്ഞുനീറിടു-
ന്നോരഗ്നികുണ്ഡത്തിനുകാററുപോലെയും
നീരക്ഷയാൽതന്നിലൊതുങ്ങിയോരുമ-
ത്തരംഗിണിക്കൽക്കടമാരിപോലെയും ൧൨

ഭുവിൽപരന്നിസ്വനഘോരഘോരമു-
ത്ഭവിച്ചിടുന്നാമയമെന്നപോലെയും
ആവിശ്വവീരന്നകതാരിലഞ്ജസാ
ഭവിച്ചുതാതന്റെനിദേശമാകവേ ൧൩

(യുഗ്മകം)

തപാഗ്നിയെസ്സഞ്ജയവാക്യതൈലമ-
ന്നപാരമൂർജ്ജസ്വലമാക്കമൂലമാ
ഭൂപാലനേത്രാംബുദമശ്രുവാന്നുവാ–
ന്നപാർത്ഥമായ്വാടിയടഞ്ഞുപിന്നെയും ൧൪

ഈവണ്ണമുർവ്വീവലവൈരിചിന്തയാൽ
വിവർണ്ണനായ്ത്തെല്ലിടപോക്കിയെങ്കിലും
ഭാവംപകർന്നക്കൊടനീററുരാജസ–
പ്രവർദ്ധിതോജസ്സൊടിവണ്ണമോതിനാൻ ൧൫

"ഹേ സഞ്ജയാ! നിൻ പ്രണയാമൃതാർദ്രമാം
പ്രസംഗധാടിക്കെതിരെന്തു ചൊൽവൂ, ഞാൻ
ദീസത്വരം ചൊന്നറിയിക്ക, താതനോ-
ടസംശയം ഞാൻ പറയുന്നതിങ്ങിനെ ൩൮

"ഹേ! താത! വാത്സല്യരസാർദ്രമാം മന-
സ്സു താങ്കമാനം പ്രിയപുത്രനാമിവൻ
ജാതാദരം കേട്ടമനം തുളയ്ക്കുവാ-
നിതാണു ക്രൂരമ്പിലുമുഗ്രമായുധം ൩൯

നാശം വരാതില്ലൊരു വസ്തുപോലുമെ-
ന്നാശങ്കമങ്ങുള്ളിലറിഞ്ഞിരിക്കവേ
ക്ലേശം, പ്രഭോ! പുത്രവിനാശമൊന്നിലീ-
ദ്ദേശം ഭവാനെന്തിനു പൂണ്ടിടുന്നഹാ! ൪൦

പോരിൽ ദ്ധ്രുവം സോദരനേകനെങ്കിലും
മരിയ്ക്കിലാ ധർമ്മസുതൻ സജീവനെ
വേറിട്ടിടാതന്നതുമന്നു; പിന്നെ ഞാ-
നിരിയ്ക്കയോ ഹാ! മൃതസർവ്വസോദരൻ! ൪൧

ധീരാനുജന്മാരഖിലം നശിച്ചു ഞാൻ
ധരാതലത്തിൽ പ്പൊരുമാറിടേണമോ?
ഘോരാത്തവാക്യം തവ; ജീവനിൽ പ്പരം
ദുരാഗ്രഹം പൂണ്ടവനോ സുയോധനൻ? ൪൨

കാലക്രമം കൊണ്ടഖിലാമയങ്ങളും
തുലഞ്ഞുപോകാം സകലർക്കുമെങ്കിലും
കാലപ്പഴക്കത്തിൽ വരും വിരോധമൂലം-
ത്താപത്തിലുള്ളാധി വളർത്തിടും ദ്ധ്രുവം ൪൩

ജീവൻതൃണംപോലെനിനച്ചുമാനസ,
ഭവൽസുതന്മാർനിജമാനരക്ഷയിൽ
ഏവൻശിരോരേഖതുടച്ചു,മെന്തിനാ-
ണവക്കെൻേറടമൊഴിഞ്ഞജീവിതം? ൪൪

ഹാഹന്ത!പോർവിട്ടുമടങ്ങിടുന്നതി-
നാഹംവെറുംദുർബ്ബലനായബാലനോ!
മോഹംമഹാശോകദം!അഹോ!തവാത്മജൻ
ബൃഹൽഭയംപൂണ്ടകലുന്നഭീരുവോ! ൪൫

ഞായംഭവാനോതുവതാകിലുംപരാ-
ജയത്തൊടൊത്തൊട്ടുവരാസുയോധനൻ
പോയങ്ങുവാണീടുകപാണ്ഡുപുത്രരൊ;-
ത്തിയന്നിടേണ്ടെന്നുനിനച്ചൊരാധിയും ൪൬

ഇമ്മട്ടിലെല്ലാമുരചെയ്തുപോയ്ഭവാ-
നമന്ദ”മെന്നോതിയയച്ചുതന്നെ;
പോർമന്നിൽവീണ്ടുംനിപതിച്ചുഹൃദ്യപരാ-
ക്രമത്തിനാൽമാനധനൻസുയോധനൻ. ൪൭

ആയോധനാശ്രാന്തപരിശ്രമാലസാ-
ശയോദിതാനേകവിചാരവിഹ്വലൻ,
ആയോധരേയും,സ്ഥിതിയൊക്കെയുംതദാ
സുയോധനൻകണ്ടിതിചിന്തപൂണ്ടുതേ. ൪൮

“മോഹാകുലതാപംസകലർക്കുമേകമാ-
റിഷാനഭോഗപ്രിയരായദേഹികൾ
ഹാഹാ,വെടിഞ്ഞോരുജഡങ്ങൾ—മുത്തമ-
ന്മഹാർഘജാലങ്ങൾ—കിടപ്പുചുഴവും! ൪൯

പ്രാണപ്രിയസ്നേഹിതരും,ഗുരുക്കളും,
രണത്തിനാലേമമബന്ധുവർഗ്ഗവും
പ്രാണൻവെടിഞ്ഞിത്തറമേലിതാകടും-
ന്നിണത്തിലങ്ങിങ്ങുകിടപ്പൂകഷ്ടമേ! ൫൦

ഞാനേകനല്ലാതിതിനാരുമൂലമി
ങ്ങനേകമർത്ത്യക്കളേബരമേറുവാൻ
താനേമുതിർന്നുമമദുർഗ്ഗുണങ്ങളാം
ധനേച്ഛയുംവൈരവുമെന്തുചെയ്തിടാം ൫൧

ധീരാശയന്മാരിവരെത്രമാത്രമീ-
യരാജകത്വംകലരാതിരിക്കുവാൻ
ധാരാളമോർത്തോതി,യതാകമാനമ-
ന്നാരാതിരോഷാനലനിൽദഹിച്ചുമെ ൫൨

വേദാന്തവിത്താംഗുരുതൊട്ടപേർഗ്ഗുണ-
പ്രദായികസ്സിദ്ധവചസ്സുധാരസം
ഖേദാപഹംതൂകിയതാകെയെൻമഹാ-
മദാഗ്നിയിൽകേവലമാവിയായ്പുരാ ൫൩

ഗോപാലനന്നെന്നോടുസന്ധിചൊല്ലുവാൻ
കൃപാർദ്രനായ്ദൗത്യമൊടെത്തിയപ്പൊഴും
ഗോപാലനെന്നോർത്തുഹസിച്ചഗർവ്വതാ-
നപാരദുഃഖാബ്ധിയിലാഴ്ത്തിയോമനം ൫൪

ഒരോതരംദുർഗ്ഗുണരേണുദുഷ്ടമാം
വിരോധിചേതോമുകുരത്തിലെപ്പൊഴും
സാരോപദേശാകൃതിചേർന്നിടാ മനോ-
ഹരോജ്ജ്വലജ്ഞാനവെളിച്ചമെന്നിയേ ൫൫

ഘോരാപരാധാചരണങ്ങളേതിനാൽ
പ്പൂരാരസിച്ചേനതുതന്നെയിന്നിതാ
തീരാത്തചിത്തവ്യഥയെത്തുമൽസുഖം
നിരാകരിക്കുന്നുവിരോധിയായിതേ. ൬൬

പാഴിൽപ്പുരംഞാൻവ്യസനിപ്പതെന്തിനി-
ക്കഴിഞ്ഞകാര്യംനിരുപിച്ചുകൊണ്ടിനി?
ഊഴിപ്രിയംലേശവുമില്ലപോട്ടെ; മേ-
ലൊഴിഞ്ഞുമാറുന്നതുവീരധർമ്മമോ? ൬൭

ദായക്രമായത്തമിളാതലംപരം
ഭയന്നുഞാൻകൈവെടിയുന്നതെങ്ങിനെ?
ന്യായപ്രകാരംപലവേലചെയ്തിടാം;
പ്രയത്നദോഷംപഴിയായ്‌വരാവതോ? ൬൮

പാരിൽധനംതൊട്ടഖിലത്തെയുംജനം
വരിപ്പതിക്ലേശനിവാരണാർത്ഥമാം;
പോരിൽജ്ജയിച്ചീടുകിലുംമരിച്ചുതാൻ
മരിക്കിലുംസിദ്ധമതോർത്തുനോക്കിയാൽ ൬൯

പേരാർന്നമൽസോദരരാകമാനമി-
സ്സുരാധിവാസംതൃണവൽക്കരിച്ചഹോ!
പോരാടിവീരാർഹസുരാംഗനാജനോ-
ൽക്കരാദരംപൂണ്ടുസുഖിച്ചിരിക്കയാം. ൭൦

ഏറുന്നമോഹംനിയതംസ്വവംശജ-
“ക്ലാറപ്പി”ലാക്കംനരനായ്‌ജനിക്കുകിൽ
മാറുന്നതല്ലിപ്പൊഴുമെൻമനോഗതം;
വെറുത്തുപോയ്‌സോദരശൂന്യമൂഴിഞാൻ ൭൧

ഓമൽച്ചുണക്കുട്ടികളേ! കുമാരരേ!
സമർത്ഥരേ! നിങ്ങളെയെന്നശ്ശൂരരേ!
പ്രേമത്തൊടൊത്തൊന്നുപുണർന്നിടും—ഹരേ!
ഭ്രമം പരം—മൽസഹജപ്രവീരരേ! ൨൩

വേലാതിഗസ്നേഹനിദർശനങ്ങളേ!
കലാകലാപം വിളയും നിലങ്ങളേ!
മേലാ നിനയ്ക്കാനിവനിന്നു നിങ്ങളേ,—
ക്ഷ്വേളാധിപോൽ ക്ലിഷ്ടകുലാങ്കുരങ്ങളേ! ൨൪

തീരും വിയോഗവ്യഥ; കൂടെ ഞാനിതാ
വരുന്നു വൈരിപ്രകാരം മുടിച്ചുടൻ;
ചേരുന്നതോ പൗരുഷഹാനി? ഭീരുവോ
കുരുപ്രവീരാഗ്രജ, നെന്തിനു സംഭ്രമം? ൨൫

വീരാതിവീരാനുജരെപ്പിരിഞ്ഞു ഞാൻ
പരാജയത്തോടിടപെട്ടുവാഴ്കയോ!
ഘോരമയോല്പാദകതുഷസൗഖ്യദർ—
ദുരാശയാൽ സമ്പ്രതി സന്ന്യസിക്കയോ? ൨൬

പോരാടിയിന്നിസ്സമരപ്പിശാചിനായ്
വരാർത്ഥമന്ത്രങ്ങളുരുക്കഴിച്ചലം
വീരാർഹമാമെന്നുയിർ കൂടിയിക്ഷണം
നിരാമയം ഞാൻ ബലിചെയ്യതന്നായൊ? ൨൭

ശോഷിച്ചോരെൻ ബാഹുതലത്തിലേറ്റവും
മുഷിഞ്ഞിടുക്കാജയലക്ഷ്മിയെങ്കിലോ
ശേഷിക്കുമോരും വിധമിങ്ങിണങ്ങുവാൻ
മുഷിഞ്ഞു യത്നിക്കുവതിന്നറയ്ക്കയോ? ൨൮

ഏതാണിതിൽ ചെയ്യുതശേഷമാനവും
പ്രതാപവും കെട്ടൊരു കെട്ടജീവിതം
ഹാ! താങ്ങിഞാൻ വാഴുകയോ? ഹൃദന്തമേ!
നിതാന്തമാഹന്ത! പിടപ്പതെന്തു നീ? ൯൮

പാരമ്പര്യശ്രീമര മേരുരാദര-
സ്സുരദ്രുമം പൂണ്ടു കഴിച്ചകാലമേ!
സൈ്വരം നമസ്കാരം; എനിക്കിതേവരെ-
പ്പരം സുഖം തന്നഭവാന്നു മംഗളം! ൯൯

കായക്ലമം വേണ്ടതു വന്നു; മേലിലും
ഭയപ്പെടുന്നില്ല; വരും വരേണ്ടവ;
പോയഞ്ജസാ ശത്രുകുലം മുടിയ്ക്കുവാൻ
പ്രയത്നമാവും വിധമത്ര ചെയ്യുവൻ" ൱

ഭൂയോപി ഭൂയോപി വളർന്നൊരാധിയും
ജയോദയാകാംക്ഷയുമേറ്റുതങ്ങളിൽ
ആയോധനം ചെയ്തിരുൾ വിട്ടുമാറിയ-
സ്സുയോധനൻ പൗരുഷദീപ്തനായ് തദാ ൱൧

മനാതിഗപ്രഥിതപൗരുഷരാജലക്ഷ്മീ-
സ്ഥാനാപ്തനബ്ഭുവികിടന്നകിടപ്പിലപ്പോൾ
നാനാതരം സ്തുതിപഥം ഞൊടിയിൽ കടന്ന-
ന്യൂനാശയാലുശിരുണർന്നെഴുന്നേറ്റു ശീഘ്രം ൱൨

"മേലാലരാതികുലമൊത്തു ധരാധിവാസം
മേലാ; മദീയരണത്തുരതയെങ്ങു പോയി?"
വേലാതിഗത്വരയൊടട്ടഹസിച്ചു വന്നും
കോലാഹലത്തൊടരിയൊന്നിളകിച്ചു വിട്ടു!

വീരൻവൈരിഗണസംഹരണവിധിക്കെ-
ത്തീടുവാനായ് തപസ്സു-
ന്നേരംചെയ്യാൻമുതിർന്നിട്ടൊരുവരുമറിയാ-
തപ്പോഴേകാന്തദിക്കിൽ
ഘോരംദുഷ്പ്രാപമായുള്ളൊരുകയമണവാൻ
സ്വാഭിമാനാപദേശം,
സ്വൈരംപാർത്ഥക്ഷിതീന്ദ്രൻ തപ[illegible]ടെ
നിന്നാക്ഷണംനിഷ്ക്രമിച്ചു ൭

മികച്ചശല്യത്തിരമാലതല്ലി-
ത്തകർത്തിടും ചിത്തതടത്തിൽനിന്നും
അകന്മഷംസംയമനക്കയത്തി-
നകത്തവൻവേഗമെടുത്തുചാടി. ൮

—൧—

## ജലികാജയിക്കട്ടെ!

“ജാതകംതിരുത്തി”യത്തുവ്വലിൻമാഹാത്മ്യത്തെ
ജ്ജാതകൗതുകംകണ്ടുകൊൾകമയിർക്കൊണ്ടേറ്റം
ആനന്ദപാരവശ്യംപൂണ്ടുഞാനിരിക്കവേ
മാനസമെന്തോബദ്ധശാന്തമായിതുമുറ്റും.
വീണ്ടുമെന്മനമേതോവൈദ്യുതശക്തിതള്ളൽ
കൊണ്ടന്തതനടിക്കിലൊന്നിൽച്ചെന്നാകപ്പെട്ടു!
എന്തൊരത്ഭുതംഹാ!ഹാ!! കാണ്മതെന്തൊരുകാഴ്ച!!
എന്തൊരുത്സവംമമനേത്രങ്ങൾക്കുളവായി.
പൂങ്കുയിൽപാട്ടു,മിളംതെന്നലുംപൂഞ്ചോലയും
ചെങ്കതിർപ്പൊലിമയുംപൂണ്ടുസമ്മേളിപ്പതായ്,
ഏഴയ്ക്കുംകുബേരനുമേകഭാവനയോടെ
വാഴ്വാനുതകുന്നാകപ്രദേശമായ്,

ആരാലുംവിലകല്പിച്ചീടുവാനരുതാത്ത
ചാരുരത്നങ്ങൾകൊണ്ടുസുന്ദരംശോഭിപ്പതായ്,
പൂത്തിങ്കൾക്കരംകൊണ്ടുമെല്ലവേതലോടുന്ന
ശാന്തിസാമ്രാജ്യത്തിന്റെകോണതാകാണാവുന്നു!
ഏകത്ര കാണായ് വന്നുവേദാന്തവിദ്യാലയം,
ഏകത്രമണിമയഹർമ്മ്യങ്ങളസംഖ്യങ്ങൾ,
വേറിട്ടോരേടംനാനാജാതികൾപരസ്പരം
കൂറൊടുകൂടിവാഴുംദേശ, മന്യത്രനീളെ
വാണിജ്യവ്യവസായശാലകൾതെരുതെരെ
ക്കാണായി,പരിഷ്കാരലക്ഷ്മിയാളുന്നവേലം
തൂവുന്നമന്ദഹാസംപോലവേ; ചിലേടത്തു
തൂമരന്ദമാലുന്നപുഷ്പസഞ്ചയംകാൺമൂ!
നിർമ്മലപ്രേമത്തിന്റെനിസ്തുലപ്രകാശവും
ദുർമ്മദാന്ധന്റെമൂഢകർമ്മത്തിൻസ്വഭാവവും,
ഏതൊരുകരിങ്കല്ലുമാർദ്രമായിടുംമട്ടിൽ
ചേതസികവിഞ്ഞീടുംകാരുണ്യവിലാസവും,
അക്രമപ്രവൃത്തിയാൽമങ്ങാത്തധർമ്മത്തിന്റെ
വിക്രമപ്പെരുമയുംകണ്ടുവിസ്മയംപൂണ്ടേൻ!
നിർമ്മലമനോഭാവംപൂണ്ടേവമിരിയ്ക്കവേ
"കർമ്മഭൂമിതൻപിഞ്ചുകാ"ലതാപ്രത്യക്ഷമായ്
എന്നടുത്തുവലപ്പോൾതാഴത്തുതാനേവീണു
പിന്നത്തെക്കഥയെന്തുമന്ദനാംഞാനോതുന്നു?
തൂലികെ,തവതാഴ്പ്പയുക്തമാണൊരുലേശം
പോലുമില്ലവകാശംനിനക്കുകൃതിയ്ക്കുവാൻ!
വാസനാനിയുക്തന്മാരാകിയപുണ്യാത്മാക്കൾ—
വാണീദേവിയാൾതന്റെവാത്സല്യഭാജനങ്ങൾ—
ആക്കവിപ്രവീണന്മാ—രുണ്ട,വർമാത്രംപോരും

മേൽ, കൃതിചമയ്ക്കുവാൻ; മടങ്ങുമടങ്ങുനീ!
ഏതുമൊന്നറിയാതെലോകർതൻവിലപ്പെട്ട
നേരത്തെപ്പാഴാക്കുവാനെന്തിനായൊരുങ്ങുന്നു?
എന്നുടെതൂവൽത്തലപിന്നെയുമുയരുന്ന-
തെന്തഹോ കഥകെട്ടദുഷ്കൃതികണ്ടിട്ടാവാം
എന്തിനീയവകാശമില്ലാത്തവേലയ്ക്കുനി
ച്ചിന്തിച്ചൊരുങ്ങുന്നു, കാവ്യലക്ഷ്മിയാളുണ്ടോ
നിന്നുടെചാരത്തേക്കിന്നാഗതയായീടുന്നു?
നന്നുനിൻസാഹസങ്ങൾ! ഇത്ര ദുർമ്മതിയാർക്കു!!
ആരുടെതൃക്കരത്തിൻവിളയാട്ടത്താലാവാം
പാരമീപ്രകൃതിയാംസൽകാവ്യസമ്പൂർണ്ണയായ്
ശാന്തിസമ്പത്താലേകഭാവനാനിയുക്തനായ്
സ്വാന്തസോദരന്മാർക്കത്തേതോപദേശംചെയ്വൂ
പ്രകൃതിപ്രഭാവത്തിൻസൌന്ദര്യംകാണിച്ചാദരാ
പ്രകൃഷ്ടാഹ്ലാദംചേർപ്പൂ, പ്രാകൃതപ്പുരുഷർക്കും?
ഭാരതീദേവിതന്റെനിർമ്മലപ്രേമാമൃത—
സാരത്താൽപ്രകാശിക്കുംതങ്കപ്പാത്രമേതെന്നോ
വിസ്തൃതാശയനായി, സ്സുവർക്കമാരാധ്യനായ്
എത്രയുംവിനീതനായാരുവാൻവർത്തിക്കുന്നു!
ആരുടെതൂവൽത്തുമ്പംമാത്രയ്ക്കുമാത്രയ്ക്കേവം—
മാകാശക്കടലാസ്സിൽക്കവിതകുറിക്കുന്നു!
സജ്ജനപ്രമാണികൾവാഴ്ത്തുന്നൊരദ്ദേഹത്തിൻ
സൌന്ദര്യസമ്പൂർണ്ണമാംചിത്രമൊന്നതാകാൺമൂ!
എന്നുടെ"ഗുരുനാഥ"പാദങ്ങൾസമീക്ഷിച്ചു
വന്നുകൂടിയപരമാനന്ദാമൃതരസം
ഏതൊരുവെയിലേററാൽപ്പോലുമേവററാതെസം
പൂതമായ്വിളങ്ങുന്നമാമകശ്രേയസ്സിന്നായ്.

ഞാൻകണ്ട സാമ്രാജ്യത്തിലേകച്ഛത്രാധിപത്യ-
ച്ചെങ്കോലേന്തിയാഹിമശ്രേഷ്ഠപുണ്യാത്മാവരുളുന്ന
വാഗ്ദേവീകടാക്ഷത്താൽസ്രഷ്ടിസാമർത്ഥ്യമേറു-
മട്ടിലിപ്പുമാൻ തന്റെ "തൂലികജയിയ്ക്കട്ടെ"

—o—

## "ആദ്യത്തെക്കാഴ്ച"

ചെറുശ്ശേരിരീതി.

ആദ്യത്തെക്കാഴ്ചയ്ക്കായക്കവിസമ്രാട്ടിൻ
ഹൃദ്യമാംകൊട്ടാരം തൻദ്വാരത്തിൽ

എത്തിഞാനാനന്ദരോമാഞ്ചകഞ്ചുക-
ഗാത്രനായമ്മണിമുറ്റംതന്നിൽ

ആഞ്ഞുകരേറിനേൻ! നോട്ടേറെനാളായോ
രാശാലതയന്നുപുഷ്പിതയായ്.

സൂരൻതന്നിളംഗോക്കളാൽമുദ്രണ-
ഭാരംകഴിച്ചകവിതയുമായ്

ആ രാജഗേഹത്തിൻവാതലിൽമുട്ടുന്നു-
ണ്ടാരുംതടവില്ലദ്ദേഹത്തെയും

ആദരിച്ചാതിഥ്യംചെയ്യുവാനല്ലാതി-
ല്ലാളുകളാരുമവിടെത്തള്ളാൻ!

ശുഷ്കകൃതിയൊന്നാസ്സാഹിത്യസാമ്രാജ്യ-
ച്ചെങ്കോൽധരിക്കും പൊൻതൃക്കൈകളിൽ

വേറിട്ടൊരാൾവശമെത്തിച്ചു! മറ്റന്നു
വച്ചേൻഞാൻകാഴ്ചയസ്സന്നിധിയിൽ!

ആരാനുമുണ്ടോവെറുംകയ്യായ്പോകുന്നു
പാരിൽപ്പെരിയോരെക്കണ്ടുകൊൾവാൻ?

അക്കാവ്യപ്പാൽപ്പുഴയ്ക്കുള്ളൊരുറവു, ഞാൻ
പാർക്കുവാനാശിച്ചമർത്ത്യരത്നം,

കേരളഭൂമിതൻഭദ്രപ്രദീപം, ഹാ
കൈരളീഭാഗ്യമണിപ്പെട്ടകം,

ശ്രീവാഴുംകോടിൻയശസ്സ്തംഭം, മംഗള-
ശ്രീലാസ്യപാവനപ്പൂങ്കാവനം,

ഹാ! ഭാഗ്യമെന്തിതിൻമീതെ! കൃതാർത്ഥൻഞാൻ!
സൗഭാഗ്യപ്പൂന്തിങ്കളല്ലോമുമ്പിൽ

ശാന്തസുഭഗമാംപുഞ്ചിരിപ്പൂനിലാ-
വസ്ഥലത്തെങ്ങുംപൊഴിച്ചുനിൽപ്പൂ!!

വാണീവിളയാട്ടംപൂണ്ടൊരനാവിനാൽ
വന്നാതെ,ന്നിങ്ങൊട്ടുനാളുകളായ്

ഉണ്ണിത്താനെയൊന്നുകാണുവാനാഗ്രഹ-
മുണ്ടായിരുന്നുള്ളിലീയെനിയ്ക്കും!

സന്തോഷമായിപ്പോ,ളെന്നുള്ളപ്രശ്നത്താൽ
പൂന്തേനെൻകണ്ണത്തിൽകോരിവീഴ്ത്തി!

ആസനംനീക്കിയി,ട്ടെന്നോടിരിയ്ക്കുവാ-
നാജ്ഞാപിച്ചീടിനാൻസ്നേഹപൂർവ്വം

എങ്ങുഞാൻപാമര,നമ്മഹാപണ്ഡിത-
പുംഗവനാംകവിരാജനെങ്ങോ?

പക്ഷേവിനീതനാമദ്ദേഹംസർവ്വദാ
സൂക്ഷിപ്പൂസാക്ഷാൽസമദർശിത്വം!

ആരിലുംമീതെയാണദ്ദേഹംതാഴ്മയിൽ;
ആർക്കീയുയർച്ചയിലിത്രതാഴാം?

ഞാനത്ഭുതപ്പെട്ടുനിന്നുപോയദ്ദേഹം
സാനന്ദംചെയ്യുമാതിഥ്യംകാൺകെ!

കാവ്യസരണിയിൽമുമ്പോട്ടുകാൽവയ്ക്കാൻ
കാംക്ഷിയ്ക്കുവോരെത്തടഞ്ഞുതള്ളും

മിഥ്യാഭിജാത്യഭ്രമംവിട്ടിത്താഴ്മയ്ക്കെൻ
ചിത്തമെ,കുമ്പിട്ടുകൊണ്ടാലുംനീ!

മാമകാരാധനാവിഗ്രഹം,വാത്സല്യ-
ത്തൂമകരന്ദസുപർവശാലി,

സാഹിത്യപുണ്യാശ്രമത്തിലെനിർമ്മല-
സാത്വികമൂർത്തിയാംമാമുനീന്ദ്രൻ,

തുഞ്ചൻപറമ്പിലിന്നുണ്ടായസൽക്കാവ്യ-
കാഞ്ചനക്കായുതിർത്തീടുംവൃക്ഷം,

ആയെഴുത്തച്ഛൻ—ഹാമൽപ്രിയദേശിക-
നായവള്ളത്തോളിൻപാവനമാം

ആതിഥ്യസ്വീകാരമോർമ്മിച്ചുനിന്നുഞാ-
നന്നത്തേസ്സൗഖ്യംനുകർന്നുവീണ്ടും!

ഹേ,വന്നിരിയ്ക്കുണ്ണിയെന്നമ്മഹാകവി
ചൊൽവതെൻകർണ്ണത്തിൽവന്നലച്ചു

അപ്പുണ്യനാവിൻവരുതിലംഘിയ്ക്കുവാൻ
കെല്പുപോരാതെകസാലയൊന്നിൽ

ഞാനുമിരിപ്പായ്, ആ ഭാസ്വരസ്വാമിതൻ
മുന്നിലായ്മിന്നാമിനുങ്ങൊന്നപ്പോൾ

ക്രൂരതകൾമായിച്ചീലോകംമുഴുക്കയു-
മാരുടെദിവ്യകരാംഗുലികൾ

നിമ്മലതേജസ്സുപൂശുന്നു, കഷ്ടമ-
കമ്മസാക്ഷിയ്ക്കുനേർമുമ്പിലല്ലോ

മന്ദനാമിപ്രാണിചെന്നതൻലാംഛന-
ചിഹ്നത്തെരേഖപ്പെടുത്തിപ്പോയി!

ശൃംഗങ്ങളല്ലാതാ രംഗപ്പുഴിയ്ക്കുവാ-
നിങ്ങുമുതിരുന്നു ചണ്ഡഭാനോ!

അക്രൂരർകാണുന്നി, ല്ലേതുംഭവാനുടെ
ചൊൽക്കൊണ്ടതേജസ്സിൻമാഹാത്മ്യങ്ങൾ!

എത്രപേരിന്നനകന്നരസിപ്പതി-
ല്ലുത്തുംഗമാംനിൻെറതേജഃപുഞ്ജം!

നാവാടിയില്ലെനി, യ്ക്കാവാശിതൻമുമ്പിൽ
കേവലംഞാനൊരുമൂകനായി

സാഹിത്യശാസ്ത്രാർത്ഥവാദങ്ങളൊട്ടേറെ-
സ്സാധിച്ചതെല്ലിടയ്ക്കുള്ളിൽഞങ്ങൾ

അപ്പോഴേയ്ക്കുജ്വലഭാസ്സിനാൽമിന്നുന്നോ-
രന്തരീക്ഷമെൻെറമുമ്പിൽകാണായ്!

സാദരമക്കവി "സൗഭ്രാത്ര"ഗാനത്താൽ
"സാന്ത്വനം"ചൊല്ലി"വൈരാഗ്യ"രസം

ആവോളംഞാൻനുക, ന്നാനന്ദസിന്ധുവി
ലാറാടിക്കൊൾവാനനുഗ്രഹിച്ചു!!

ശുഭം

— 0 —

# കാമുകവഞ്ചിതയായ യുവതിയോട്

മതിനേർമുഖി, ഹന്ത രോദനം-
മതി, നീ തെല്ലുസമാശ്വസിക്കുക
മതിമോഹനമായ മേനിയേ-
മതി വിഭ്രാന്തിയിൽ വാട്ടിടായ്ക നീ!!

പുതുമംഗളമന്ദഹാസമാ-
ന്നരുളേണ്ടും തവ മഞ്ജുളാനനം
ഒരു മങ്ങിയ കാന്തി പൂണ്ടഹോ-
കരുവാളിപ്പതിനെന്തുകാരണം. ൨

പരമൊട്ടിയ നിൻ കവിൾത്തടം-
വിരസം താണുകഴിഞ്ഞ കണ്ണുകൾ,
വിരളദ്യുതി പൂണ്ട ചുണ്ടിതിൽ-
പരമെന്തൊന്നുവരേണ്ടുവൈകൃതം. ൩

കരളോ പരിതാപവാരിധി-
ക്കരകാണാതുഴലുന്നുവെങ്കിലും
പരമാർത്ഥമൊരുത്തരോടുമേ-
പറകില്ലെന്നതു നിന്റെ നിശ്ചയം. ൪

അഴലിൻനിഴലേശിടാതെ നീ-
യഴകിൽ ത്തുവിനവാണ്മയാമൃതം
പിഴതെല്ലുമെഴാത്ത നിൻവ്യഥ-
പ്പുഴയെക്കെട്ടിനിറുത്തുകില്ല താൻ. ൫

സതിനിന്റെമനം കവന്നോട-
ത്തതിനന്നേപിഴനൽകിയില്ല നീ

പതിയായിതരാംഗനയ്ക്കവൻ,-
പതിയന്മാരുടെ ധർമ്മമിങ്ങിനെ. ൬

വരവാണി, വിഷാദലേശമീ-
വരനെപ്പാർത്തുവഹിച്ചിടായ്ക നീ
തരളായതലോചനം വൃഥാ-
കരയാതോ തവതന്ന ദുർവ്വിധി. ൭

ഒളിയമ്പുകളൊത്തടുത്തിടും-
കളിയന്മാരെയകററി നിത്തനി
ഒളിമങ്ങിയ പൂങ്കവിൾത്തടം-
തെളിയാൻ ദൈവമനുഗ്രഹിച്ചിടും. ൮

അലസാക്ഷികളെക്കുഴക്കിടും-
മലരമ്പന്റെ ചതിപ്രയോഗമേ!
ഉലകിൽത്തവനീചനീചമാം-
തലതാണീടുവതെന്നൊരിക്കലോ. ൯

പുരികക്കൊടിവെട്ടലൊത്തിളം-
ചിരിയും ചാടുവചോവിലാസവും
ഹരിണാക്ഷികളെച്ചതിക്കുവാൻ-
ചൊരിയുന്നു ചില ദുഷ്ടപൂരുഷർ. ൧൦

പുരുഷൻനിജകാമപൂർത്തികൈ-
വരുവാനായ ബലാജനങ്ങളെ
ഒരുപോലെ വലച്ചിടുന്ന നി-
ഷ്കരുണം ഹന്ത! മൃഗീയബുദ്ധിയാൽ ൧൧.

അവിവാഹിതയായ് കഴിക്കുവാ-
നവിതർക്കം നിരുപിച്ചിടുന്നുവോ

ഭവിതവ്യതപോലെ സർവ്വം—
ഭുവികീഴ്മേൽ മറിയുന്നു മാനിനി. ൨

അഥവാ പറയേണ്ടതെന്തിനി—
കഥയെല്ലാമറിവുള്ള നിന്നൊടായ്
വ്യഥപൂണ്ടു വസിക്കയോഗ്യമോ,—
കഥയില്ലാത്തവരെക്കണക്കു നീ. ൰൩

ഉലകം ദുരിതപ്രഭുക്കൾ തൻ—
വിളയാട്ടത്തിനു കേളിരംഗമായ്
അളവററുഴലുമ്പൊഴെന്തിനീ—
നിലയിൽസ്സാധുതയാൽതപിപ്പു നീ. ൰൪

മതിമാനി! മാനമററവർ—
മതിയെപ്പററിനിനച്ചതാകെ നീ
കൃതിസംഹതിരേഖയാക്കുമി—
ച്ചുതിതൻദുഷ്ടചരിത്രമാകവെ. ൰൫

———:0:———

# ചാരിത്രംവിററില്ലവർ.

(കേക)

ഇല്ലവർക്കൊരുമാററ,മെങ്ങനെ ഭർത്താവിൻെറ
ചൊല്ലിനുവഴിപ്പെട്ടുതൽക്ഷണമിറങ്ങുന്നു.?
ആരുതാൻ പ്രാർത്ഥിച്ചതിൻഫലമാണിവ,ളാരാ—
ണാരോമലാക്കിത്തീക്കാൻ "തീ തിന്ന"തിന്നാളംവരെ!
അച്ഛനമ്മമാരവർ വച്ചതാംവിലക്കിനെ—
ത്തുച്ഛമായ്തള്ളിനീക്കിപ്പോകുമെങ്ങോട്ടിപ്പാവം?

"ശങ്കരി"വരുന്നുണ്ടോ കൂടവേ? ഭവതിക്കാ-
ശങ്കയെ,ന്തെന്താണൊരുവല്ലായ്മമുഖത്തിപ്പോൾ!
വൈകുവാൻതരമിനിയില്ലെനിക്കിപ്പോൾ തന്നെ
പോകുവാൻതിട്ടക്കമുണ്ടതിനാൽ കുറച്ചും നീ
കണ്ടിതപ്പെടേണ്ടല്ലോ, വേണ്ടപോൽ ചിന്തിച്ചിട്ടു
രണ്ടിലൊന്നുറച്ചാലു;മപ്രിയമെനിക്കില്ല!
വീട്ടിലല്ലൊരുവരും മാസമൊന്നായല്ലൊ നീ
വിട്ടിങ്ങുപോന്നിട്ടിപ്പോൾ;മൗനമെന്തയികാന്തേ!"
ഭർത്താവിൻനിർബ്ബന്ധത്തിന്നാനേരമവളേററ-
മാത്തഭാവത്തോടുണ്ടുകൊണ്ടേവമരുൾചെയ്തു:—
"ആത്മനായക, ഭവാനെവിടെപ്പോയെന്നാലു-
മവിടേയ്ക്കുണ്ടല്ലോ ഞാ,നെന്തതിൽശങ്കിക്കുവാൻ"
മററൊന്നുംപറഞ്ഞില്ല;കൂടവേയിറങ്ങുവാൻ
മാനിനിയൊരുങ്ങുന്നമില്ലവൻവിളിക്കവേ!
"വരുന്നെന്നു"വൾ ചൊല്ലിക്കഴിക്കുമതിൻ ശ്രദ്ധ
പ്പൊരുളുറ്റുമാനേതുവിധമൊന്നറിയുന്നു!

ശങ്കരി,പാഠാലയവാതലേകാണാത്തോളാ-
ണെങ്കിലെ,ന്തവൾനന്നേബാല്യത്തിൽതന്നേനന്നായ്
അച്ഛനമ്മമാർ തന്റെവരുതിയേതെന്നാലു-
മപ്പടികേൾക്കാനായിട്ടഭ്യസിക്കുകയാലേ
പഠിച്ചില്ലവൾപ്രായമായിട്ടുംതന്നിഷ്ടംപോൽ
പരനിലനുരാഗമർപ്പിക്കുംപരിഷ്ക്കാരം!!
അച്ഛന്റെ വൻവാത്സല്യം ക്രമത്താ,ലനുരൂപ-
നായൊരാളിനേയവൾക്കാത്മനാഥനായ്ച്ചേർത്തു!

ഉടനസ്സുതിനിജനിർമ്മലസ്നേഹപ്പുഴ-
യ്ക്കുടവുവരുത്താത്തകൈവഴിയൊന്നുണ്ടാക്കി.

എങ്കിലുമവൾതാതനിർദ്ദിഷ്ടമായപന്ഥാ-
വൊട്ടുമേ ലംഘിച്ചില്ലാ ജീവിതപ്രയാണത്തിൽ!

ശങ്കരനവൾക്കെന്നു കാന്തനായന്നാൾതൊട്ടി-
ട്ടങ്കുരിച്ചതായുള്ളനിർമ്മലപ്രേമച്ചെടി

ശക്തിയായ്ത്തഴച്ചതോടൊപ്പമപ്പിതാവിങ്കൽ
ഭക്തിയുമനന്താംശിക്കുനാൾക്കുനാൾ വർദ്ധിക്കയാൽ

ഭർത്തൃഗേഹത്തിലേക്കുപോരുവാൻദൃഢസ്നേഹ
ഭാജനായ്ക്ഷണിക്കാതൻകാന്തനൊത്തൊരുങ്ങപ്പോൾ

താതാനുവാദംകിട്ടാതെങ്ങിനെയിറങ്ങും? സം-
പൂതാനുരാഗമില്ലാത്തല്ലതൻഭർത്താവിങ്കൽ

കാന്തനെപ്പിണക്കാമോ, കാമിതംനിറവേററി-
സ്സന്താപമുണ്ടാക്കാമോതാത;നെന്തവൾ ചെയ്വൂ!

ഭർത്തൃശാസനംനാരിക്കൈവെടിഞ്ഞിരിക്കാമോ?
പൈതൃകശാപംതടുക്കാവതോമറെറാന്നിനാൽ?

സാഗരത്തോടുചേരാൻസത്വരംപാഞ്ഞീടവേ
സാരമാമണകെട്ടിനിർത്തിയനദിക്കൊപ്പം

തിങ്ങിവിങ്ങീടും വികാരോർജ്ജിതപ്രവാഹത്താ-
ലംഗനയവളാഹാ! വല്ലാത്തകുഴക്കിലായ്!!

മാന്തളിർച്ചെടിപാരംവരണ്ടു, ഛന്നാചിന്താ
ചെന്താർമോഹനമുഖംവാടിനിന്നീടുംനേരം

“മകളേ! മാഴ്കേണ്ടാനീനിന്നിളംതനുവിങ്കൽ
മികച്ചമങ്ങലേശിക്കാണുവാനെന്തുബന്ധം?

ശങ്കരൻസത്യാഗ്രഹവ്രതംകൈവിട്ടീടായ്കിൽ
ശങ്കയെന്തിനുതങ്കംകൂടിനിപ്പോയിടേണം

എന്തിനു കുഞ്ഞേ,നൂലുനൂററാനുംനെയ്യിടാനും
ഗാന്ധിദൈവത്തെപൂജിക്കാനുമായ്പ്പോകുന്നു നീ

സ്വച്ഛന്ദംനിനക്കിന്നുവാഴ്വാൻവകയുണ്ടി,
ച്ഛയുണ്ടെങ്കിൽവേറെഭർത്താവുമുണ്ടായിടും”

പുത്രീവത്സലൻതാതനാരൊരാൾസമാശ്വാസം
പൂണ്ടീടാനേവമോതി,സാധുവസ്സാധ്വീത്തയ്യൽ

വർദ്ധിച്ചനെഞ്ഞിടിപ്പോടവിടംവിട്ടുംമുമ്പേ
ശ്രദ്ധിച്ചകാന്തസ്നേഹാലാപവാചകമേവം:—

“എന്നാൽഞാനിറങ്ങട്ടേ,താതന്റെഹിതംനോക്കീ
ന്നാലുംനിരാമയമിങ്ങുമൽപ്രാണേശ്വരി!

അദ്ദേഹമതംചെയ്കമാമകഭ്രാന്തെങ്ങിനെ
മദ്ദേഹനാശംവരെവിട്ടിനിമാറീടുന്നു?

മന്മാതൃഭൂമിയ്ക്കുള്ള സങ്കടമകററാനി—
ന്നെന്മേനിപോലുംബലിചെയ്യുവാനുറച്ചുഞാൻ

ദാസ്യയായ്ക്കേണീടുമെൻജന്മഭൂവിന്നുധീര—
ശാന്തനാമൊരുവീരഭടന്റെകുറവിനാൽ

പാരതന്ത്ര്യത്തെമാററാൻപററിയില്ലെങ്കിലെന്റെ
പൂരുഷജന്മംകൊണ്ടുഫലമെന്തമ്മയ്ക്കുള്ളൂ?

ഭാരതമാതാവിന്റെകണ്ണുനീർത്തുടയ്ക്കേണ്ടും—
ഭാരമുണ്ടിനി,ക്കതിനായെന്നേവിളിയ്ക്കവേ

എങ്ങനെപോകാതിങ്ങുവാഴേണ്ടൂ;പ്രാണപ്രിയേ!
മംഗളംഭവതിയ്ക്കുഭവിക്കും;പോകട്ടേഞാൻ”

രണ്ടാളുമനന്തരമൊട്ടുനിന്നുപോയൊന്നും
മിണ്ടാതെ,യേതോഗൂഢഭാഷയിൽകൺകോണിനാൽ
അന്യോന്യംസംഭാഷണംചെയ്തവർ സംതൃപ്തരായ്
എന്നിട്ടുമതിൻപൊരുളപ്പിതാവറിഞ്ഞില്ല
തിങ്ങീടുംകൃത്യാന്തരശ്രദ്ധയാലനന്തരം
അങ്ങവൻപരിപൂർണ്ണധർമ്മധീരതയോടെ
മന്ദിരംവിട്ടിറങ്ങിത്തന്നെയുമുപേക്ഷിച്ചു
ഖിന്നനായ്താനേപോകുംകാഴ്ചതാനവൾകണ്ടു!
ചാരിത്രാപഹൃതിന്നുപോരിനുംപെരുമയ്ക്കും
പോരായ്മപറ്റിയ്ക്കുവാനസ്സാധ്വിചിന്തിച്ചില്ല
കണ്ണുനീർവാർത്തില്ലവൾ,വല്ലായ്മപുറത്തേക്കു
കാണിക്കപോലുംചെയ്തി,ല്ലാഘട്ടംകഴിഞ്ഞുപോയ്
ചുണ്ടവൾക്കനങ്ങി:—"യെന്നാഥാ,ഹാ പറഞ്ഞാലും
വേണ്ടതെന്താത്മനാഥവാക്കുഞാൻകേൾക്കേണ്ട
(ന്നോ?
അച്ഛൻറവരുതിയെക്കൈവിട്ടുപോകാൻമേലാ
നിശ്ചയം,എനിയ്ക്കെൻറകാന്തൻറെപിന്നാലെതാൻ
പോകാതിരുന്നീടാനുമാവതല്ലതിനാൽഞാൻ
പോകട്ടെ,നൽകിയാലുമനുജ്ഞ"യെവംചൊല്ലി
സാഷ്ടാംഗനമസ്കാരംചെയ്യാനായ്താഴ്ന്നതന്വി
സാദരംതൻപൂമേനിതാതൻറതിരുമുമ്പിൽ
സമർപ്പിക്കുകയത്രേചെയ്തതുശാന്തം!ശാന്തം!!
സർവ്വാംഗമയ്യോമഞ്ഞുപോലിതാതണുക്കുന്നു!!!
അവൾതൻചെന്തൊണ്ടിവായ്മലരിൽനിന്നുരക്ത-
ദ്രവമപ്പിതാവിൻറപാദത്തിൽപ്പതിയ്ക്കവേ.

ആ ലജ്ജാശൃംഖല പാടേ മുറുകി വിഷണ്ണനാ-
യദ്ദ്രോഹം; പക്ഷേ ഫലമെന്തിനിയിതിലാവോ!

തറയിൽ പറിച്ചിട്ട താമരത്തണ്ടിനൊപ്പം
തരളാക്ഷിയാളുടെ പൂവിളംകുരുന്നുമെയ്

നിഷ്പ്രഭം വാടിക്കരിഞ്ഞോ ഹന്ത! കൈകാൽ നീണ്ടു
നിശ്ചേഷ്ടമായിട്ടിതാ പൊടിയിൽ കിടക്കുന്നു!

പൂങ്കവിളൊളിമങ്ങി വിയർത്തു; മുഖകാന്തി
പൂർണ്ണമായറ്റു; കണ്ണു തെല്ലടഞ്ഞിരിക്കുന്നു!

പല്ലുകൾ വെളിയിലോട്ടു കാണുമാറു കനല്പം
വല്ലാതെ വരണ്ടൊരാച്ചുണ്ടുകളിരിയ്ക്കുന്നു!

ഹന്ത! തന്വിതൻ പൂമെയ് മരവിച്ചുമായി
എന്തിതു; പരിശുദ്ധപ്രേമജാലമോ ഹാഹാ!

പാവനി, പോകേണ്ടുന്ന പന്ഥാവിലല്ലോ
താവകപരിശുദ്ധ പരനെത്തിച്ചേർന്നു!

ഇപ്പോൾ നിന്നഭിലാഷം പൂർത്തിയാ, യിപ്പോഴത്രേ
തൽപിതാവിനോടുള്ള കടപ്പാടറ്റു ധന്യേ!

അംബരചക്രം വഴി കാന്തന്റെ പിന്നാലെ താൻ
നിർമ്മലപ്രേമവെള്ളിന്തൂലുകൾ നൃത്തപ്പിക്കാൻ

പോയിതോ സനാതനസ്വാതന്ത്ര്യഗേഹത്തിങ്കൽ;
പോരും നിൻ ധർമ്മവ്രതം; സഫലം നിൻ ജീവിതം!

കണ്ണുനീർ തുടച്ചാലും പുത്രീവത്സല; മർത്ത്യ,
മണ്ണോടു ചേരേണ്ടും മെയ് കഴുകിക്കഴിഞ്ഞല്ലോ

നിങ്കലെ ബന്ധം വിട്ടീ യസ്വതന്ത്രയായ് വാണു
ശങ്കരി സ്വതന്ത്രയായ് ശങ്കരസ്മൃതിമൂലം

പുത്രിതൻപരിശുദ്ധചേതനപാറന്നഹോ
പ്രാപിച്ചുനിത്തീട്ടുനീയംഗശോധനയിനി!
പ്രാണനായകൻതന്റെപിന്നാലെയല്ലാതെങ്ങാ-
പ്രാണനുപോകാൻവഴി;ശാന്തിമററെങ്ങുന്നാകും!

—o—

## "ഇരുൾക്കുഴി നികത്തട്ടെ"

(അന്നനട)

നവോഢയാമെന്റപ്രിയതമയൊത്തു
നവീനദാമ്പത്യസുഖാസുഖങ്ങളെ
തിരിച്ചറിയുവാൻതുടങ്ങിയപ്പൊഴേ
തിരിച്ചടിച്ചുകാ,ററിനിയെന്തുചെയ്വൂ!
മമമനോഗതമറിഞ്ഞതില്ലവൾ;
മനസ്സുഖമവളനുഭവിച്ചില്ല.
പലപലഘോരവികാരധാരക-
ളിളക്കുകമൂലംമമമനസ്സന്നാൾ
തുറന്നുകാട്ടുവാനിടലഭിച്ചില്ല,
വെറുംകിനാവിനാൽവെളുപ്പിച്ചുനേരം!
പലവിധംകുററംപറഞ്ഞുഞാൻനിന്നെ
പലപ്പൊഴുമെത്രതപിപ്പിച്ചുവൃഥാ
തിരിച്ചറിവററാചരിച്ചതാകവെ
പൊറുത്തുകാന്തനിൽക്കനിയുകധന്യേ!
അപകടമായമാനസത്തിൽനിന്നൊഴും
ചപലതയ്ക്കെന്തെതിരനുഷ്ഠിച്ചുകൂടാ?

മധുവിധുകാലംമുഴക്കെഞാനേവം
മരുന്നന്വേഷിച്ചുനടന്നലഞ്ഞതിൽ

മനസ്താപമില്ലെന്നിരിക്കിലുംതവ
മരണമെങ്ങനെസഹിച്ചിടേണ്ടുഞാൻ?

കളങ്കലേശവുംകലർന്നിടാത്തനിൻ
കരൾക്കനംതെററിദ്ധരിച്ചമൽപാപം

കരകാണാത്തുള്ളകഠിനസങ്കട—
ക്കടലിലെത്രനാൾകഴുകിയാൽമായും?

വശംകെട്ടുദീനക്കിടക്കയിൽപ്പെട്ടു
കൃശാംഗിയന്വർത്ഥനിലയിലെത്തവെ

സ്വബോധമററുനീപറഞ്ഞപിച്ചുക—
ളബദ്ധമെങ്കിലുമതിലെല്ലാററിലും

ഒരർത്ഥസംഗ്രഹമൊളിച്ചിരിപ്പതായ്
അറിഞ്ഞുഞാ,നെനിക്കറിയേണ്ടതത്വം!

നവീനയൗവനപ്രഭയൊഴുകിയ
തവലളിതകോമളകളേബരം

വെറുമസ്ഥിക്കൂടായ്കിടക്കയിൽപെട്ടു
മരണഗോഷ്ഠികൾപലതുംകാട്ടവെ.

പരമവേദാന്തരഹസ്യങ്ങളെത്ര
പഠിപ്പിച്ചില്ലനീ,മുഹൂർത്തത്താലെന്നേ?

തുറന്നുകാട്ടിനീപ്രപഞ്ചത്തിൻവ്യംഗ്യ—
മുറകളാകവെ,മമഗ്രഹണത്തിനായ്.

അഹോ,മഹാരോഗപിശാചിനിർദ്ദയ-
മശേഷരക്തവുംകുടിച്ചുതൃപ്തയായ്

മടങ്ങിയപ്പോഴു,—മത്തേ—മരിയ്ക്കുവാൻ
തുടങ്ങിയപ്പോഴും തുറിച്ചുനോട്ടത്താൽ

എനിയ്ക്കയച്ചോരമ്മഹാസന്ദേശമെൻ
മനസ്സിലെയിരുൾക്കുഴി നികത്തട്ടെ!

——o——

## ‘താഴ്ത്തുകമമഭണ്ഡാരം’

കേക.

ദേവി, നിൻപാദം ഭക്ത്യാ ഭജിച്ചു ഞാൻ താവക-
പാവനപരിസരദേശത്തിൽ ചരിയ്ക്കവേ

മാമകമനം വെറും ഭൂചരസൗഖ്യത്തെമാത്രം
കാമിച്ചു തേടീടുവാനെങ്ങോട്ടോ പറന്നുപോയ്!

കോമളഗാനങ്ങളെ കേൾക്കുവാൻ കർണ്ണങ്ങളും,
പ്രേമലീലകൾ കാണ്മാനായെന്റെ നേത്രങ്ങളും,

ആ വഴിയ്ക്കപ്പോൾത്തന്നെ യാത്രചെയ്തതുമൂലം
കേവലം ഭവതിയിൽനിന്നു ഞാനകന്നുപോയ്!

ഞാൻ ചെന്ന ദേശം ഹാ! ഹാ! ശുഷ്കമാമൊരുഭൂമി;
എൻ ചിത്തരസത്തിനങ്ങില്ലൊരു വസ്തുവെന്നായ്

കർണ്ണപീയൂഷമായ സംഗീതം കേൾക്കുന്നില്ല;
കണ്ണുകൾക്കുളുർപ്പിക്കും തേജസ്സു കാണുന്നില്ല!

ദൂരക്കാഴ്ചയിൽ സ്വർഗ്ഗമെന്നു ഞാൻ കരുതിയ
പാരമ്യോ വെറും മണലാരണ്യം തന്നെയിപ്പോൾ!!
നോക്കുന്നിടിയ്ക്കെല്ലാം വൻകൂരിരുൾക്കുഴികളിൽ;

പാർക്കിലെൻ നേത്രദോഷം കൊണ്ടുള്ള തോന്നൽതാനോ.

മന്മനബ് ഭ്രാന്തെ, വെന്തുവെണ്ണീറടിഞ്ഞാലും നീ
യുന്മേഷപൂർവ്വം ഞാനെൻദേവിയോടടുക്കട്ടെ!

ഇങ്ങെങ്ങും കാണുന്നില്ല ദേവി, നിൻതേജസ്സേതും;
എങ്ങയ്യോ! ഭവതിവാണീടുമപ്പുണ്യക്ഷേത്രം?
കൈവിട്ടുപോയനിന്റെ ഭൃത്യനിക്കയക്കാതെ
കാരുണ്യശീലെ, കനിഞ്ഞതിക്ഷണം കൈക്കൊണ്ടാലും

നിർമ്മലപരിമളപൂരിതം തവ ദിവ്യ-
നിത്യകാന്തിയേന്തുന്നാപ്പോലവാംഗത്തോടെന്നോ

ദേവിനീയടുപ്പീയ്ക്കൂ; ദുർമ്മോഹവശനാമി-
പ്പാവത്തിൻമഹാപരാധങ്ങളെ ക്ഷമിച്ചാലും!
തെല്ലും നിൻമാഹാത്മ്യമെൻചോരത്തിളപ്പാലറി-
ഞ്ഞില്ലഞാനന്നാഹന്ത! ജീവിതഭാരം താങ്ങി

എങ്ങെങ്ങുനടന്നില്ല; കഷ്ടങ്ങളെത്രമാത്ര-
മേററില്ല, ഫലമെന്തു? ഞാനിന്നറിഞ്ഞു സത്യം!

ഇപ്പൈതും ചുമടൊന്നുതാഴ്ത്തുവാൻകാലം വൈകി;
തൽപ്പദം കാണമാൻകണ്ണുപാരമിന്നുഴറുന്നു!

എത്രയോകാലം പിന്നിട്ടിങ്ങെത്തി, യടുത്തപ്പോ-
ഴത്രേഞാനിവിടത്തേശ്ശൂന്യതയറിഞ്ഞുള്ളു!

നിസ്തുലപശ്ചാത്താപം പൂണ്ടിപ്പോൾ ഭവതിതൻ
നിർമ്മലപ്രേമപാത്രമായിരുന്നവനല്ലോ,

നിന്നുടെ കൃപാർദ്രമാം തൃക്കടാക്ഷമൊന്നിന്നാ-
യിന്നിതാപ്രാർത്ഥിക്കുന്നു, താഴ്മകമമഭാരം!

---

# ഒരു പ്രാർത്ഥന

ചെറുശ്ശേരി—രീതി

എന്നുടെജീവിതസർവ്വസ്വമാകിയ
സുന്ദരി,നീതാനെനിക്കെന്നേക്കും
പ്രാണപ്രണയിനി,യെന്നതിന്നേതുമേ
പ്രാണൻനശിച്ചാലുംമാറ്റമില്ല.

ചന്ദ്രബിംബാനനേ,താവകാനുഗ്രഹ -
മൊന്നല്ലോപ്രേമസിംഹാസനത്തിൽ
എന്നെക്കയറ്റിയനിസ്തുലനിർമ്മലാ —
നന്ദനിദാനമാംദിവ്യശക്തി!

അല്ലെങ്കിലെന്തിനാണക്കഥയെല്ലാമോ—
ർത്തുള്ള നീയിന്നുപൊരിഞ്ഞിടുന്നു.
കൈക്കൊൾകധൈര്യംഹാകാമിനിയിക്കാലം
കൈവിട്ടുപോയ്പ്പോയെന്നല്ലകേൾപ്പൂ.

എങ്കിലുമെങ്ങിനെവിശ്വസിക്കേണ്ടുഞാൻ
മങ്കമാർമാനസ,മാരുകണ്ടു?
എന്നുടെമാനസംകൈവശമാക്കിയ—
സന്നതഗാത്രി,നിൻചിത്തമിപ്പോൾ.

എന്നിലോപുത്തനായ്വന്നുവരിച്ചവൻ
തന്നിലോ, കേൾവികൾവാസ്തവമോ?
മറ്റൊരുകൈയേവംനിൻപൂവലംഗത്തെ
തൊട്ടുവോ?നീയിന്നശുദ്ധയായോ?

മറ്റൊരുവിഗ്രഹപൂജയ്ക്കായ്ഭാവിച്ചോ
മറ്റുംനിൻമാനസമിപ്പോഴയ്യോ.

എന്തൊരധൎമ്മംഹാ!വന്നൊരാവൻവിപ-
ത്തെന്തിന്നായ്കൈക്കൊണ്ടു ചിന്തിക്കാതെ?

കാൎയ്യാകാൎയ്യങ്ങളെയോൎത്തതില്ലൊട്ടുംനീ
ധൈൎയ്യത്തെപ്പിന്നെഗണിച്ചുമില്ല
ജീവിതഭാരമെ!നിന്നെജ്ജയിക്കുവാൻ
ജീവികൾക്കെന്നിനിസ്സാധിക്കുന്നു?
നിന്നുടെപ്പുഞ്ചിരിതൻവിളയാട്ടവും
അന്നത്തെത്തേനോലുംവാണികളും
അക്കടാക്ഷങ്ങളും,വേഷവുംഭാവവും
ഒക്കവെ ചിന്തിക്കുംതോറുമയ്യോ
മാമകമാനസംനീറുന്നുകഷ്ടം,മീ
മാലിനിമാറുന്നതെന്നാണാവോ?

ഹാഹന്തമൌഢ്യമെ!നിന്നിന്ദ്രജാലത്തിൽ
ദേഹികൾമോഹിപ്പതാശ്ചൎയ്യമോ?
പൂത്തിങ്കൾതന്നുടെശീതളരശ്മിയിൽ
ചെന്തീയൊളിപ്പതായാരറിഞ്ഞു?
സൌരഭ്യവാഹിയായ്പുഞ്ചിരികൊണ്ടിടും
സൂനത്തിൽപാമ്പുണ്ടെന്നോൎക്കാവതോ?
ഓമനേ!മൽപ്രാണപ്രേയസി,നിന്നുടെ
പ്രേമപ്പുഴദ്വയംകെട്ടിനിൎത്തി
വേറൊരിടത്തേക്കുപായിച്ചുവെന്നോഹാ!
ക്രൂരററവീട്ടുകാരിപ്പോഴയ്യോ!

നിൎമ്മലപ്രേമപ്രവാഹത്തെനിശ്ശേഷം
നിൎത്തുവാനാൎക്കുസാധിക്കുന്നു?

സ്ഥാനമാനാദിപ്രഭാവങ്ങളെക്കൊണ്ട-
സ്ഥാനത്തിലെന്തിനീദുഷ്ടുകൾ

പൊട്ടിയൊഴുകിയരാഗതരംഗണി
കെട്ടുവാനായിട്ടുബദ്ധപ്പെട്ടു

വങ്കപ്രഭുത്വമേ!നിന്നാജ്ഞാശക്തിയാൽ
ശങ്കവിട്ടാരെന്തുചെയ്യയില്ല?

കാഠിന്യം,കാഠിന്യം,നിൻതലതാഴ്വാൻ
കാലമില്ലെന്നുവരുന്നതാവണോ!

നിന്നുടെപ്രേമപ്രവാഹത്തിലാറാടി
ധന്യമായ് ജീവിതശേഷംപോക്കാൻ

കാമിച്ചകാന്തനെകാണാതെനാളുകൾ
കാമിനി,പോക്കാനുറച്ചിതോന്നീ!

പ്രേമത്തിൻമഞ്ജുളസംഗീതമാധുര്യം
ഓമലേ!നീയല്ലോകാട്ടിത്തന്നു

നിന്നുടെജീവിതസർവ്വസ്വമായെന്നെ-
യിന്നേവരയ്ക്കുംവിചാരിച്ചുനീ

എങ്ങനെമററൊരാൾക്കിപ്പോഴടിമയായ്
എങ്ങുനിൻചാരിത്രസമ്പത്തയ്യോ?

ശാന്തമായ്നിർമ്മലമന്ദഹാസംപൂണ്ടു
പൂന്തേൻനറുംവാണിതൂവിയനാൾ

ശാശ്വതപ്രേമത്തിൻസൗന്ദര്യപൂരത്താൽ
ക്ലേശമറിഞ്ഞില്ലതെല്ലുമീഞാൻ

എന്നുടെചെററപ്പുരയിലെസമ്രാട്ടാ-
യെന്നേക്കുമദ്ധ്യാത്മചിന്തയോടെ

സാക്ഷാത്താം പ്രേമത്തെപ്പൂജിച്ചിനി വാഴാം
രക്ഷയെനിക്കെന്തുവേണ്ടുവോ മറ്റേ?

ഇല്ലെനിക്കല്ല,ലിതിലെന്നാലൊന്നുണ്ടു
ചൊല്ലുവാൻ പ്രാർത്ഥനയായിട്ടിപ്പോൾ
നിങ്ങൾതൻ ദാമ്പത്യജീവിതമെങ്കിലും
മംഗളമായ്ഭവിച്ചിടട്ടെ.



## ഒരു പ്രഭാതം

നേരം പ്രഭാത,മുലകാകെയിരുട്ടിനിന്ന
ക്രൂരപ്പിശാചി-നിശ കാട്ടുഗുഹയ്ക്കകത്തായ്
സൂരൻ സ്വസാരഥിയുമായുദയാദ്രിശൃംഗ—
ദ്വാരത്തിലെത്തി;യൊരുണർവുപരന്നു നീളെ.

തള്ളിപ്പരന്ന കുളിർ മാറ്റിടുവാൻ പുതച്ചോ—
രല്ലിൻ കരിമ്പടമകറ്റിയിതാ ധരിത്രി;
ചൊല്ലിക്കഴിഞ്ഞു ശുകരാശിയെണീറ്റിരുന്നി—
ട്ടുള്ളിൽ കുരുത്ത കുതുകേന പഠിച്ച പാഠം.

പാരിൽ ദിവാകരനുഷസ്സിലെണീറ്റുതങ്ക—
ച്ചാറിൽ കുളിച്ചുടലിലുത്തമഭൂതി ചാർത്തി
നേരിട്ടയന്നു വിമലാംബരശാലയിങ്കൽ,
കോരിച്ചൊരിഞ്ഞു പുരുഗോക്കൾ;തെളിഞ്ഞു വിശ്വം

ലോകാന്തരാർത്ഥഗതി കണ്ടുപഠിച്ചു കൊൾവാ—
നേകാന്തചിന്തയൊടുവാണൊരു താരകങ്ങൾ

ആകാശമാം വിപുലപാഠഗൃഹം വെടിഞ്ഞു
പോകാൻതുടങ്ങി ഗുരുവൊത്തഥ വിശ്രമാർത്ഥം!
തങ്കത്തനിത്തകിടടിച്ചമരാധിപാശാ-
മങ്കയ്ക്കു ചാർത്തിയ സഹസ്രകരൻക്രമേണ
തങ്കൽപ്പെട്ടും പ്രചുരകാന്തിയിലന്ധകാര-
പങ്കം കളഞ്ഞൊളിവളർത്തി ജഗത്തിലെങ്ങും

പാരാതെ ഭൂവിന്റെ പൂവുടലിങ്കലെങ്ങു-
മാരാത്രി തേച്ചകരിതുത്തു വെടിപ്പിയററാൻ
ഘോരാഭനായ് സപദി പൊങ്ങിയ ഭാസ്ക്കരൻത
ന്നോരായിരം കരവുമിങ്ങിത! നീട്ടിടുന്നു

സൈരം ജഗത്തഖിലവും നിതരാം വിളക്ക-
ന്നോരപ്രഭാതമഹിമാതിശയം ജയിപ്പൂ!
പാരം നമിച്ചിടുക കണ്ണിണ പൊത്തുമന്ധ-
കാരത്തെയിങ്ങിനി വരാതെയകററുവാൻ നാം.

---

## എന്റെ അപേക്ഷ

കിളിപ്പാട്ടുരീതി

അച്ഛാ, നിൻ കൃപാമൃതപൂരത്തിലെല്ലായ്പ്പൊഴും
സ്വച്ഛന്ദം വിഹരിച്ചപോന്നൊരിത്തനുജനെ
എന്തിനിങ്ങനെ മായാബദ്ധനായ് തീർത്തിടുവാൻ
ചിന്തിച്ചു ഭവാൻ, ഏററം ദുസ്സഹമെനിക്കയ്യോ!
താവകവാത്സല്യവൻവൃക്ഷച്ഛായയിൽ സൈരം
താമസിക്കവേ താപമേതും ഞാനറിഞ്ഞില്ല
ജീവിതസുപ്രഭാതവേള തീർന്നിട്ടും പ്രതാ
പാവിലമായിപ്പോയ മാനസമുകുരം ഞാൻ

തത്വചിന്തകൾകൊണ്ടുതുടച്ചുവെണ്മംവർണ്ണ
നിത്യനിർമ്മലമാക്കിത്തീർക്കുവാൻശ്രമിക്കവേ
താത,താവകഘോരശാസനാബലമേററു
ചേതസ്സുതകർന്നു,ഞാനെന്തിനിജ്ജീവിക്കുന്നു!
എത്രയോകഷ്ടപ്പാടുംതാതൻെറതുഷ്ടിക്കായി-
ട്ടേതൊരാൾസഹിക്കണംപുത്രനായവനല്ലോ.
നാൾതോറുംപ്രാപഞ്ചികബന്ധമൊന്നൊന്നായ്‌വിട്ടു
ജാതവൈരാഗ്യംവാണസാധു പാമിജ്ജീവിയെ
എന്തിനിപ്പുഷ്പംചുമടേന്തിക്കൊണ്ടുഴന്നീടാൻ
ഹന്ത! മൽപിതാവെ,നീയിടയുണ്ടാക്കിത്തീർത്തു
എന്നുടെനന്മയ്ക്കായാമച്ഛൻെറപ്രവൃത്തിക-
ളെല്ലാം,മെൻെറയും ലക്ഷ്യമായതുതന്നെയല്ലോ,
രണ്ടിനുമിടയ്ക്കായിട്ടെത്രയോവിസ്താരത്തി-
ലുണ്ടൊരുവ്യത്യാസഗംഭീരസാഗരം ഹാ! ഹാ!
എങ്കിലുംഭവദാജ്ഞാലംഘിയായ്ത്തീർന്നുണ്ടാക-
മേറിയപാപത്തെക്കാളെത്രയോമഹത്തരം.
ഞാനൊരാൾകഷ്ടപ്പെട്ടുവാഴ്‌വതു്,നിർദ്ദോഷിയാം
പെണ്ണ,ല്ലമായ,യെന്തുപിഴച്ചുപാവംപാർത്താൽ.
മായയാമിവളെഞാനെന്തിനായ്പ്പഴിക്കുന്നു,
മാനസംപതറാതെസൂക്ഷിക്കയല്ലോവേണ്ടൂ.
ഇന്നുമെന്നുൾത്തട്ടിങ്കലുന്നതവൈരാഗ്യവും
എന്നുടെപീഡാഹേതുഭൂതബന്ധവുംതമ്മിൽ
ഗംഭീരയുദ്ധംതന്നെ,ഭാവിയിൽജയലക്ഷ്മി
സമ്പൂർണ്ണമോദമാരെയാകുമൊവരിക്കുന്നു?
ഘോരദുഃഖസമ്പൂർണ്ണമായലൗകികബന്ധ-
ഭാരത്തിൻപുറംപൂച്ചാംതുച്ഛസൗഖ്യത്തെമാത്രം

കണ്ടുകൊണ്ടഴല്ക്കുഴിതന്നിലാപതിക്കുവാൻ
ഉണ്ടാക്കീവഴി,യങ്ങേക്കെന്തൊരുത്സവത്തിനോ!

ലോകത്തിൽചെയ്യേണ്ടുന്നവേലകൾചെയ്യാനല്ലോ
ലോകൈകപിതാവെ,നീഞങ്ങളെജ്ജനിപ്പിച്ചു.

ഹാ കഷ്ട,മിന്നേവരെച്ചെയ്യേണ്ടതൊന്നുംചെയ്തി-
ല്ല ക്ഷമാകൃത്യാന്തരാസ്വാസ്ഥ്യക്കീപ്രവൃത്തികൾ?

വല്ലവട്ടിലുംഘോരസംസാരസാഗരത്തി-
ന്നുള്ളിലാണ്ടുഴൽപൂണ്ടുവാഴാതക്കരെപ്പററാൻ

കൈകാൽകുഴഞ്ഞീടിലുംതുടിച്ചാത്തുഴഞ്ഞുംഞാ-
നാകുലാപ്പെട്ടീടവെ,താങ്ങുവാനരുതാത്ത-

ഭാരമൊന്നല്ലോതാങ്ങിയെൻതലയ്ക്കിട്ടു ഹാ! ഹാ!
പാരാതെഭവാൻനിന്നരസിപ്പൂ ശാന്തം! ശാന്തം!!

താളത്തിനൊപ്പിച്ചുഞാൻപാടുവാൻതുടങ്ങിയ-
തായുള്ളപാട്ടിലൊട്ടുമിപ്പോഴോർമ്മിക്കുന്നില്ല

വല്ലാതെയപസ്വരമായല്ലാതൊരുശബ്ദം
വല്ലതുംവെളിയ്ക്കാക്കാനിന്നെനിയ്ക്കരുതെന്നായ്

സമ്പാദ്യമായിട്ടെനിക്കില്ലയാതൊന്നുമിന്നു
നിൻപദയുഗളത്തിൽകാഴ്ചവയ്ക്കുവാൻസ്വാമിൻ!

അർച്ചിക്കാനെടുത്തൊരിപ്പുഷ്പമോനിനച്ചപ്പോ-
ളുള്ളന്റേതാണെന്നോർത്തു,പിന്നെഞാനേതുമട്ടിൽ

അങ്ങയെപ്പൂജിയ്ക്കേണ്ടു?കണ്ണീർകണങ്ങൾകൊണ്ടു്
മങ്ങാത്തമുത്തുമാലതീർത്തങ്ങേപ്പദങ്ങളിൽ

ചാർത്തിടാം;മതിന്നായിത്താത!താവകകൃപ
ചേർത്തെന്നെത്തുണച്ചാലു"മില്ലപേക്ഷകൾവേറെ"

—:o:—

## കരയ്പാട്ടുകാറാം

(ഫലമഞ്ജരി)

എങ്ങുമൊരാശ്രയമില്ലാതെവല്ലാതെ
മങ്ങിഞാനങ്ങുവരുന്നനേരം

കാമനെ,നീയെനിയ്ക്കുകന്നപാവന-
പ്രേമനിധാനമാമന്തരംഗം

ഘോരാന്ധകാരമെൻകണ്ണിണപൊത്തുമ്പോൾ
ചാരുമന്ദസ്മിതചന്ദ്രികയാൽ

നീയല്ലോചാരത്തുവന്നെനിക്കാഹ്ലാദ-
ശ്രീയിയററീടുന്നലക്ഷ്മീദേവി.

ലൗകികവ്യാപാരഭാരത്താലെന്മന-
മാകുലമായേററംതാണീടുമ്പോൾ

ഉന്മേഷപൂർവ്വമുയർത്തുവതോമലേ
നിന്മധുരാലാപലേശമല്ലോ

എന്നുടെസങ്കടാവസ്ഥയിലേതിലും
നിന്നുടെയാശ്വസിപ്പിക്കൽകാണാം

ചിന്തിച്ചാലെന്തർത്ഥമുണ്ടിതിലോമലേ!
ഹന്ത!നമ്മൾക്കിതോശ്രേയസ്കരം?

താവകസ്നേഹവിലാസങ്ങളാലെന്നെ
കൈവശമാക്കുന്നുനീയിപ്പോഴും

നിർമ്മലകാന്തിവിളങ്ങിത്തിളങ്ങുന്ന
നിന്മുഖതേജസ്സിലെന്മാനസം

ആഹ്ലാദംപൂണ്ടുവിലയിച്ചുനന്നായി-
ട്ടാനന്ദക്കോൾമയിർക്കൊണ്ടിരിക്കേ.

ആയതു ശാശ്വതമല്ലെന്നു ചൊല്ലിപ്പോൾ
പായുന്ന കണ്ണുദ്വയത്തിലല്ലയോ
എന്താണൊരുഗതി മേലിലെന്നിയ്യേന്നു
ചിന്തിച്ചുമാനസം നൊന്തിടുന്നു.

ഇന്നുവരയ്ക്കും നീ കാണിച്ച സൗഹാർദ്ദ-
ത്തിന്നായ് നമസ്കാരം, മേലിലെന്നെ

നിത്യാനന്ദം വിളഞ്ഞിടുമദ്ദേശത്തി-
ലെത്തുവാൻ വിട്ടയച്ചീടേണമേ.

കണ്ണിന്നു ലക്ഷ്യമാം സാധനമെന്തോ കൊ-
ണ്ടെന്നെ നീ ബന്ധിപ്പതിന്നുതാനോ
ഭാവിപ്പു നാൾക്കു നാൾ എന്തിനിതൊക്കെയും
ഭാവി ഞാൻ തീർച്ചപ്പെടുത്തിപ്പോയി.
നിർമ്മല പ്രേമമാം വെൺപട്ടുനൂൽകൊണ്ടാ-
ണെന്മനം കെട്ടുവാൻ നീ ശ്രമിപ്പൂ!
ബന്ധിതനായി ഭവിയ്ക്കിലുമുദ്ദിഷ്ട-
പന്ഥാവു തെറ്റാതെ പോവുമീ ഞാൻ
സങ്കടമുണ്ടു നിനക്കതിലെന്നാകിൽ
ശങ്കിക്കാതൊപ്പം നീ പോരുകൊൾക

പൊട്ടുന്നതുലാണിതെന്നു വന്നാകിലാ-
ത്തെറ്റിനു കാരണം ഞാനല്ലല്ലോ.
ഇപ്പാഴ്ച്ചെളിയ്ക്കുഴിക്കുള്ളിൽ കിടന്നു നാം
ഒപ്പം തിരിഞ്ഞാൽ ഫലമെന്തുള്ളൂ.
പോരുന്നു നീയെങ്കിൽ സ്വാഗതമോതി ഞാൻ
നേരെ കൈ തന്നു "കരയ്ക്കാക്കാം."

—*S*—

# ജാതി

കിളിപ്പാട്ട്

എത്രനാൾകൊണ്ടിന്നമ്മൾ ജാതിയെന്നലറിക്കൊ—
ണ്ടെത്രയോ പാവങ്ങളെ—സ്വന്തസോദരന്മാരെ
ആട്ടിയോടിച്ചു ദൂര,ത്തവരെക്കണ്ടാൽ പാപം,
തൊട്ടാലോ മഹാപാപം, എന്തെല്ലാമസംബന്ധം
നിർല്ലജ്ജം പുലമ്പിക്കൊണ്ടാരാനമെഴുതിയ
നിസ്സാരനിയമങ്ങൾ കണ്ണടച്ചിക്കാലത്തും
ശരിവെച്ചഹോ കഷ്ടം, ഭ്രാന്തശാലയെന്നുള്ള
പേരല്ലോ സമാർജ്ജിച്ചു കേരളം മുഴുക്കയും!
വേണ്ടപോലവർണ്ണന്മാർ നട്ടെല്ലു പൊട്ടിച്ചെയ്യും
വേലതൻ ഫലം കൊള്ളാമവരെത്തീണ്ടിക്കൂടാ!
എത്രയായ് തലമുറയിവർതൻ സ്വാതന്ത്ര്യത്തെ—
യത്രയും കവർന്നാം പങ്കിട്ടെടുത്തിട്ടിപ്പോൾ
കൈവിടാൻ മടിയിന്നും പരസ്വം നമുക്കയ്യോ!
പാവങ്ങൾ—ഉടമസ്ഥരാവശ്യപ്പെട്ടിട്ടും ഹാ!
ചൊല്ലുന്നമഹാത്മാക്കളെക്കൃത്തിൻ മഹാഭാഷ്യം
തള്ളുന്നസാരജ്ഞന്മാരായിത്തപ്പിശാചിനെ.
ജാതിയെന്നൊരുനാമം നിർമ്മിച്ചതാർ? തന്മൂല—
മേതെല്ലാമനർത്ഥങ്ങളീമാതൃഭൂമിയ്ക്കുണ്ടായ്.
ആരിതിൻ സൂക്ഷ്മാന്വേഷിയക്കവിസമ്രാട്ടെന്തോ?
ന്നാണരച്ചത്, കഷ്ടം മൂത്തവർതൻ ചൊല്ലിലേ—
താല്പര്യമറിയാതീ "യിളയതന്മാർ" ഹാഹാ!
ജല്പികം വ്യാഖ്യാനങ്ങൾ വിചിത്രമെന്നേവേണ്ടു
വിജ്ഞാനധനികരായ്, ലോകസംപൂജ്യന്മാരായ്
വിശ്വവിഖ്യാതന്മാരായ് തീർന്നോരമ്മഹാത്മാക്കൾ

പ്രപഞ്ചരഹസ്യങ്ങൾനോക്കിണ്ടറിഞ്ഞോരോ-
പ്രശസ്തോപദേശങ്ങൾനല്കുന്നഗുരുക്കന്മാർ
നിസ്സാര,രവരുടെചൊല്ലുകൾസവ്വാബദ്ധം!!
അസ്സലായഹോ!മർത്ത്യ!നിൻസ്വാതന്ത്ര്യാഭിപ്രായം!!
കഷ്ടമെ!സാർത്ഥക്കോട്ടകെട്ടുന്നുവിസ്താരത്തിൽ
ദുഷ്ടദുസ്സഹാചാരംസൂക്ഷിപ്പാനിന്നുംലോകം!!
വന്ദനംബ്രാഹ്മണ്യമെ!നിന്നാരാധകന്മാരാ-
യിന്നെത്രപേരുണ്ടാമെജ്ജാതിയിലഹോകഷ്ടം!
അവർണ്ണന്മാരെന്നെണ്ണിത്തള്ളിയകീഴ്ജാതിയിൽ
തവഭക്തരായുണ്ടാളായിരക്കണക്കിപ്പോൾ
അവരെയിന്നുംചിലർനീചരായ്ക്കരുതിക്കൊ-
ണ്ടവമാനിച്ചുംഹാഹാജാതിയെപൂജിക്കുന്നു!
അങ്ങേക്കീദുരാചാരദുഷ്ടമാംപേക്കൂത്തുക-
ളെങ്ങനെപൊറുക്കാവൂ,പണ്ടെപ്പോലിവിടത്തിൽ
നമ്മുടെപുരാതനവൈദികകാലത്തിലെ
നിർമ്മലഭവ്യധ്വനിയെന്നിനിക്കേൾക്കാവുന്നു.
പ്രകൃതിമാതാവിൻറവാത്സല്യപാത്രങ്ങളാം
സുകൃതിവർഗ്ഗംതന്നെമീയധഃകൃതരത്രെ
അവർതാൻവ്യവസായലക്ഷ്മിയാൾകടാക്ഷിച്ച
പവിത്രാശയന്മാ,രിന്നവർതൻസഹായത്താൽ
ജീവിക്കുംജനംഹന്ത!കൃതഘ്നന്മാരായേവം
ഭാവിപ്പതെന്തന്യായം?ഇതാണജാതിക്കത്രെ,
ഭാവികാലത്തിൽകാലചക്രത്തിൻതിരിച്ചിലാൽ
ഭാരതക്ഷേത്രത്തിങ്കലുയർച്ചയ്ക്കവകാശം
ലോകമേ,പണ്ടെപ്പോൽനാമവരെത്താഴ്ത്തിക്കൊൾവാ,
നാലോചിക്കയേവേണ്ടനിഷ്ഫലംതവസംരംഭം!
ജാതിദുർഭൂതത്തിൻറവക്ത്രഗഹ്വരത്തിൽസ-

നൂതമാംസനാതനധർമ്മമപ്പിക്കുംലോകം.
കേവലംമാമൂലിൻെറപിറകെനടന്നേററം
വൈവശ്യംപൂണ്ടുനാശഗത്തത്തിൽതാനേതാഴം
അക്കഥോയോഗക്ഷേമം,ജാതിയാൽ,സ്വാതന്ത്ര്യക്ക-
ളല്ലാത്തോ;ക്കിന്നീമൗഢ്യംമത്ത്യനമാറീടുന്നു!
"ജാതിഹാ!നരകത്തിൽനിന്നുപൊങ്ങിയശബ്ദം
പാർത്തിന്നുംപിശാചിൻെറയേട്ടിലെരണ്ടക്ഷരം"
അതിന്നുമെതിരുണ്ടായ്,സ്വാതന്ത്ര്യമെ,താഴാത്തൊന്നൊ
നിൻതലയെക്കാലത്തുംനീതിക്കതെളിയുവാൻ !!

——:O:——

## ശ്രീമൂലംതിരുനാൾ മംഗളാശംസ

ശ്രീമദ്വഞ്ചിവസുന്ധരെ,ഭവതിയിൽ
ക്കാണെന്നനിഷ്കന്മഷ-
പ്രേമംമൂലമഹേശ്വരാപ്പിത;മിനി-
ച്ചൊല്ലേണ്ടതെന്താണുഞാൻ
കാമംകാന്തനിലുള്ളൊരീനിലവെടി-
ഞ്ഞീടാതെവാണാലുമീ-
യോമന്മേനിയിൽവെള്ളമുണ്ടണിയുമ-
ക്കാലംവരയ്ക്കെങ്കിലും. ൧

ആരാകട്ടെഭജിപ്പവക്കുദിനം
സവ്വംകൊടുത്തീടുവാ-
നാരാലാഗതനായ്സ്സദാമരുവീടും
മംഗല്യമന്ദാരമെ,
ശ്രീരാമേശ്വര,വഞ്ചിഭൂവരകലാ-
ലങ്കാരവൈഡൂര്യമെ,
ധാരാകെപ്പുകഠംവീശിവാഴ്കഭവാ-
നാചന്ദ്രതാരംസുഖം! ൨

പൊങ്ങുന്നമൂലമന്ത്രധ്വനിസകലജന-
പ്രേമലക്ഷ്യംനഭസ്സിൽ
തിങ്ങുന്നരാജ്യലക്ഷ്മിയ്ക്കവയവമഖിലം
മഞ്ജുഭൂഷാഗണങ്ങൾ
മുങ്ങുന്നവഞ്ചിഭൂമീഭഗവതിചൊരിയും
പുഞ്ചിരിച്ചാറിലിന്നാ-
ടെങ്ങും,മംഗല്യപൂർണ്ണംസുദിനമിതരുളീ-
ടട്ടെനമ്മൾക്കുഭവ്യം. ൩

ശ്രീവഞ്ചിക്ഷോണിദേവീഭഗവതി,യവിടു-
ന്നാണുലോകൈകഭാഗ്യ-
ശ്രീവർദ്ധിച്ചുള്ളപുണ്യപ്പൊരു,ളതുശരിയെ-
ന്നാരുമോതീടുമമ്മെ,
ശ്രീവഞ്ചിക്ഷ്മാവലാരീകുലതിലക,നനർ-
ഘാശയൻ,പൂതപുഷ്ട-
ശ്രീവത്സംചേർന്നകാന്തൻസവിധമിതിൽ
വിളങ്ങുന്നവല്ലോനിതാന്തം! ൪

(അത്യാഹിതം)

കാലാംഭസ്സിൽമറിഞ്ഞൂവഞ്ചിമുഴവൻ
വെള്ളത്തിലായ്,മർത്ത്യരോ
കാലാബ്ധിത്തിരയിങ്കലേയ്ക്കൊഴുകിനാർ;
ഹാഹാ!നിലാംബരായ്!
വേലാതീതവിദഗ്ദ്ധനാകുമമര-
ക്കാരൻെറനാശത്തിനാ-
ലീലോകത്തിനുതാഴ്ചപററിയധുനാ
വല്ലാത്തദുഃഖാബ്ധിയിൽ!

കഷ്ടംവഞ്ചിവസുന്ധരേ,ഭവതിതൻ-
സൌഭാഗ്യസൌധത്തെദ്ദുർ-
ദൃഷ്ടക്കാററടിതട്ടിവീഴ്ത്തിച്ചുടല-
ത്തീയ്യിൻനടുക്കേയ്ക്കിതാ!
പുഷ്ടശ്രീമയമായ“മൂല”മണിദീ-
പത്തെക്കെടുത്തി,മഹാ-
കഷ്ടപ്പാടിതിലപ്പുറംതവവരാ
നൊന്നുള്ളു ചിന്തിയ്ക്കുകിൽ! ൩

കാലംമാറിമറിഞ്ഞുപോയിവള്ളരെ-
ബ്ഭ്രാതാക്കൾതൻജീവിവനെ
കാലാംഭോനിധിയിങ്കലേക്കുതടവ-
റെറാന്നായൊഴുക്കീട്ടിതാ,
മൂലംനാൾതിരുമേനിതന്നുടലിലും
കൈവച്ചു,ഹാകഷ്ട,മി-
ക്കാലക്കേടിൽമറിഞ്ഞവഞ്ചിയിനിയാർ
താങ്ങീടുവാൻദൈവമെ! ൧

==:O:==

## അത്യാഹിതം
## II

കേക

നിസ്വനോ,കുബേരനോ,രാജരാജനോ,പാരം
നിസ്സാരനാണെന്നെണ്ണിത്തള്ളിയചെറുമനോ
വിദ്വാനോ,വിദ്യാഭ്യാസഹീനനോഹാഹാ!തെല്ലും
വ്യത്യാസംമൃതിക്കില്ല,തീണ്ടലുമവൾക്കില്ല!!
തടവില്ലൊരേടത്തു,മിഷ്ടംപോലവൾക്കേതു-
കുടിലുംകൊട്ടാരവും കയറിത്തുറന്നീടാം!

ലോകോപകാരവ്രതരാകിയസത്തുക്കളും
ലോകവൈരികളായദുഷ്ടരുമവരുടെ
കൺമുമ്പിൽസമാനന്മാർ;കാരുണ്യംകിനാവിലും
കാണുകില്ലവർക്കെന്നേചൊല്ലേണ്ടതായിട്ടുള്ളു.

ശ്രീവാഴുംകോടിൻദിവ്യമംഗളമണിദീപം,
ശ്രീവഞ്ചിവസുന്ധരാസൗഭാഗ്യസമ്പൻമൂർത്തി,
കാരുണ്യാമൃതമിങ്ങുപെയ്യുമംഗളമേഘം,
പാരെങ്ങുമിളംപുകളൊളിവീശിയരാജൻ,
ഭൂപാലർക്കെല്ലാമേകമാതൃകാമഹാരാജാ;—
വാപത്തെ,ന്തിതിൻമീതെനമ്മൾക്കുവരേണ്ടുന്നു!!
ചതിച്ചുദൈവംനമ്മെ;ഹന്ത!നിർഭാഗ്യാവസ്ഥ-
യ്ക്കതിരില്ലെല്ലുമൊന്നുംചിന്തിക്കപോലുംവയ്യാ!
ദൈവമെ,ഭവാനെന്തുചെയ്യുന്നതാർചോദിപ്പാൻ!
ഈവണ്ണംഹരിച്ചല്ലോഞങ്ങൾതന്നേകാലംബം
കാഞ്ചനക്കതിർകൊണ്ടീലോകത്തെവിളക്കിയ
വഞ്ചിഭൂനഭസ്സിലെശ്രീമൂലരാജൻ, ധന്യൻ
കഷ്ടമിങ്ങിനിവീണ്ടുമുദിക്കാത്തൊരുമട്ടിൽ
കാലാബ്ധിക്കയത്തിങ്കൽത്താണുപോയല്ലോശീഘ്രം
നേരത്തേത്രികാലജ്ഞയാകിയപ്രകൃതിയീ—
ഘോരസംഭവമോർത്തോപാരിടംമുഴക്കയും
കണ്ണുനീർവർഷിച്ചവംമുകവാനൊരുങ്ങി,യീ—
വണ്ണം;മല്പജ്ഞന്മാർഞങ്ങളക്കഥയറിഞ്ഞില്ല!
കഷ്ട,മാരോർത്തുപെട്ടന്നക്കാലക്കൊടുംകള്ളൻ
കൊട്ടാരംകുത്തിപ്പൊളിച്ചകത്തുകടന്നേവം
ശ്രീവാഴുംകോടിൻമൂലധനത്തെമോഷ്ടിക്കുമെ,—
നാവശന്മാരാമിവരെന്തിനിച്ചെയ്തീടേണ്ടു!!
തൊണ്ണൂറൊമ്പതാമാണ്ടേ! കളങ്കംതീണ്ടിപ്പോയ

നിന്നുടെപേരാബ്ഭാവിചാരിത്രനിർമ്മാതാക്കൾ
കറപ്പിച്ചീടുമല്ലോ;നീയന്ത്യശ്വാസത്തിലും
കട്ടുംകൈകാണിച്ചതുകേൾക്കിലാർഞെട്ടങ്ങാത്തു ?
എന്തുതീരുമീദുഃഖംപ്രകൃതിഭഗവതി;
യ്യുന്നിന്നിത്തൊന്നീട്ടുമായമ്മമാർക്കുകണ്ണീർമഴ!
കരഞ്ഞാൽഫലമില്ലെന്നറിയാതല്ലീജ്ജനങ്ങൾ
കരളിൽകത്തുന്നൊരാർക്കണ്ണുനീർവീഴ്ത്തിപ്പോയി!
നന്നായിട്ടനേകാണ്ടായ്രക്ഷിച്ചുവസിച്ചൊരാ-
പ്പൊന്നുതമ്പുരാൻസ്വർഗ്ഗാരോഹണം ചെയ്തീടവെ
മററില്ലമാർഗ്ഗംതെല്ലൊന്നാശ്വസിപ്പാനെന്നാലും
മുട്ടിയ്ക്കായ്കവിടേയ്ക്കുൽഗതിനാംകണ്ണീരിനാൽ!
അപ്പുണ്യരാജർഷിയിൽനിർമ്മലംവിളങ്ങിയോ
രാത്മാവിന്നണയട്ടെ!നിത്യശാന്തി!ഓംശാന്തി!!



## ശ്രീചിത്തിരതിരുനാൾ

### മംഗളം

പാന

വഞ്ചിവാസവവംശപ്രദീപമെ,
വഞ്ചിരാജ്യസൗഭാഗ്യനിലയമെ,
ഞങ്ങൾതൻപൂർവ്വപുണ്യസർവ്വസ്വമെ,
മംഗളമഴപെയ്യുംപൂമേഘമെ,
ലോകർതൻചിരാഭ്യർത്ഥനാസാരമെ,
സർവ്വസൽഗ്ഗുണസമ്പന്നികേതമെ,
ചിത്രാനക്ഷത്രഭാഗ്യസ്വരൂപമെ,
നിത്യമങ്ങേയ്ക്കുദിക്കട്ടെമംഗളം!




താവകഭരണത്തണൽഞങ്ങൾതൻ
ജീവിതച്ചൂടമാററാൻതുണയ്ക്കട്ടെ!
സർവ്വലോകകർത്താവിൻെറസമ്മതം
സാദ്ധ്യമായ്തവവാഴ്ചജയിക്കട്ടെ!

അംബേ, വഞ്ചിഭൂദേവി, ജയിച്ചാലും
നിന്മെയ്യിലിക്കളങ്കംതൊടുകില്ലിനി!
ധർമ്മരാജ്യസിംഹാസനഭൂഷയായ്
അസ്മൽസൗഭാഗ്യനിർമ്മലമാണിക്യം!
മൂലരാജർഷിതൻെറനിരുപമ-
ശ്രീലസൽപ്രഭാവകടാക്ഷാഞ്ചലം
എങ്ങുറപ്പിച്ചുലോലചപലയാ—
യെങ്ങുംചുററിയോരാരാജ്യലക്ഷ്മിയെ
അത്തിരുനെഞ്ചിലേതൊരുപഞ്ചുകാ—
ലിത്തല്ലിൽപൊൻപതക്കമണിയിപ്പൂ!
എത്രകോൾമയിർക്കൊള്ളിപ്പതില്ലനിൻ
ഗാത്രത്തിലിച്ചെറുകാൽപ്പെരുമാററം!

ആവൂ! നിന്മെയ് കുളിർപ്പിപ്പൂതാവക—
ഭാവുകശീതഭാനുകിരണങ്ങൾ!!

പുത്രവാത്സല്യചിത്തയാംവഞ്ചിഭൂ-
ഭർത്രിയേൾപ്പിക്കുംചെങ്കോലിളങ്കയ്യിൽ

ഏററുവാങ്ങുംമുതൽക്കിദ്ധർമ്മഭൂവിൻ
മാററുകൂട്ടട്ടെ നിത്യമിത്തമ്പുരാൻ!

ശുഭം



